# THE CHURCH WEEKLY

| Vol IX. | SUNDAY 30TH OCTOBER 1955 | PRICE 2 ANNAS A COPY | No- 43. |
|---|---|---|---|

## TO ME TO LIVE IS-WHAT?

By Dr. James Reid

*To me to live is Christ-Phil. 1: 21.*

This statement of Paul poses a question that we dare not try to evade. What are we really living for? What is the central interest that explains and controls our actions? Is it self in its various forms? Or is it Christ and His Kingdom?

When Captain Scott was asked what sent him on his Polar journey, he replied, "The glory of England, my country." If we are asked what was the central motive of our life could we say. 'The glory of Christ my Lord?" For Paul, life and the service of Christ were synonymous. "To me to live is Christ.."

This does not mean that he had no interest and found no joy in anything else. His life was no narrow thing; it was rich in friendships, filled with adventure and studded with blessings as the night sky is with stars. But the central motive of it all, directing his journeys here and there and colouring everything he did, was found in the service of Christ.

William Temple said that a religious man cannot be thinking of God all the time. There is work to be done that demands all our attention. There are friends to be loved, problems of daily life to be solved, with the best wisdom we can find, things to be enjoyed, like "sunrises and sunsets and primrose woods in spring."

A dozen things need to be done as the days go by and these demand all our attention. A great scholar used in the morning to take his day from God with all its throbbing interest and come back to Him at night saying, "Things still stand between us on the old terms."

To say "for us to live is Christ" means that Christ gives our lives such a purpose, such a centre and source of guidance, power and joy that, if His light were to fade out of our hearts the very meaning would drop out of existence, making of life's activities and experiences an empty shell.

The Christian life begins in a conscious act of surrender to Christ. It puts Him at the centre. That is the real meaning of conversion. It is the change that comes when Christ who has been hovering at the circumference of life, peering in now and then when we are moved by some "immortal longing" enters to take His place at the centre.

But this direction of our life needs to be continually checked, as a ship's captain every day needs to check his position to find out whether his course is still true or whether, through some storm or current, he has been drifting. We need to examine ourselves time and again to check our position lest lower interests and purposes have quietly crowded Christ out.

We ought, for instance, to look into our own hearts now and then especially when the meaning seems to have gone out life, and find out what motives are driving us. What motives, we may ask, lie behind our work, which takes up the greater part of our life.

We work, in general, because we are compelled to earn our living. We may, of course, like our work. It provides a channel for our energies. There is a certain zest in taking part in some great enterprise building a ship or producing food. We may be bringing up a family or teaching in a school.

But is there nothing deeper and higher? Can we see behind it all some purpose "ordained of God," as Wilson of the Antartic put it when he looked back over a journey that seemed to be ending in futility? Whatever be the nature of our work, God has ends for us to serve that lie beyond the mere satisfaction of doing a good job. A man in a prominent and useful position who came under the rule of Christ told people afterwards that what Christ had given him was a new motive. He was doing exactly what he had been doing for years. Nothing was changed except that now it was being done for Christ under His guidance and by His inspiration. His energies were linked to a new power which gave his work a sense of "cosmic importance."

Many members of the early church were slaves They had done their work under compulsion. Though some of them had good masters there was always the creeping resentment that came when they felt that they were only slaves But Paul showed them how to lift their work to a higher plane where resentment was lost in love. "Whatsoever ye do do it heartily as under the Lord."

We speak much in these days about the need to find the right incentives. Is it more money or more cooperation? Or is it a higher motive? What sent Paul toiling, suffering, overseas and

across half the world, yet always joyful, always satisfied, was his love for Christ The same joy and zest, even through difficulty and drudgery, can be ours if whatever we do it for Him.

Another point where we should examine ourselves is the way in which we spend our time To a greater or less extent that is out of our own hands. But all of us have leisure of some kind. How do we use it? We tell ourselves then that our time is our own. But no Christian can say that There is work for Christ that can only be done in our leisure hours.

The Church today is starving for lack of more definite service by the laity, and this is being more and more recognized. There is some kind of work that all can do. A dozen things will suggest themselves to the ingenuity of love: Every church at the moment has a large surplus of unemployed Christians. It was not so in the early days of the Church when there were few ministers, and the church went on growing by propagating its own life.

How are we spending our spare time, as we call it? Dr. John Mackay wrote the other day of the need to the develop the spirit of service. "The 'Servant' image must more and more become regnant in the thought and devotion of every Christian...Christ needs servants, not patrons or masters."

This passion to serve Christ would change not only the whole spirit of life but in many cases the pattern of living. It would bring a new zest, a new meaning, a new direction into life. As George Herbert says.

**A servant with this clause**
**Makes drudgery divine:**
**Who sweeps a room, as for Thy laws,**
**Makes that and the action fine.**
**This is the famous stone**
**That turneth all to gold;**
**For that which God doth touch and own**
**Cannot for less be told.**

**PRAYER**

**O God, whom to know is life eternal and whose service is perfect freedom, help us afresh to dedicate our lives and all our activities to Thee. Come by Thy Holy Spirit and so possess us that our minds may be lit by thy truth, our wills directed by Thy purpose and our hearts made captive by Thy love,**

**That all my powers, with all their might,**
**In Thy sole glory may unite.**

(British Weekly)

—0—

# Christian Council calls for Flood Relief Subscriptions

NAGPUR—A nationwide call for contributions for emergency flood relief work in Punjab, Orissa, Uttar Pradesh, Bihar and Assam was issued here by the National Christian Council, a body representing Protestant Churches with a total membership of nearly fifty lakhs.

A spokesman said that to meet all kinds of emergencies in the country, the Council carries on a regular relief programme supported both by Christians in India and in Western countries. Most of the available funds are now used up in providing aid in the earlier stages of the present floods. Christians and their churches throughout India were therefore urged to contribute new funds to enable the Christian Council to continue "responding to the call of human need."

"The problem," he said, "is both that of immediate relief and of rehabilitation; the provision of food and shelter, protection against epidemics, repairing or reconstructing buildings that have fallen down, replacing the loss of cattle and providing seed."

അസ്സീസിയിലെ ഫ്റാൻസിസ് 51

# ഉത്തമസുഹൃത്തുക്കളുടെ ഹൃദ്യസാന്ത്വനം

(എം. കുഞ്ഞൻ. കോതമംഗലം)

അന്ധകാരത്തിന്റെ നാഴിക നീളുകയാണ്. ഈ ഘട്ടത്തിലും ഫ്റാൻസിസ് പറയുന്നതെന്തും ശരിയാണെന്നു വിശ്വസിക്കാനും അദ്ദേഹത്തെ പരിചരിച്ചാശ്വസിപ്പിക്കാനും ആ പഴയ സഖാക്കൾ സന്നദ്ധരാണ്. ക്വിൻറവേലിലെ ബർണാഡു്, ഏഞ്ജലോ ടാൻക്രെഡി, ഗൈൽസ്, ലിയോ, മാസ്സിയോ, സാൻഡാമിയാനോയിലെ ക്ലാര തുടങ്ങിയവർ. ലോകം മുഴുവൻ ഫ്റാൻസിസിൽനിന്നു് വേറിട്ടുമാറിപ്പോയാലും, അദ്ദേഹം പറയുന്നതു ശരിയാണെന്നു വിശ്വസിക്കാൻ ഒരുക്കമാണവർ. ഇവരും അജ്ഞാതരായ മററനേകം സഹോദരന്മാരും ഈ ഘട്ടത്തിൽ ഫ്റാൻസിസിനു് ആശ്വാസമേകി. അവർ അദ്ദേഹത്തെ സഹതാപപൂർവം ശുശ്രൂഷിച്ചു് അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ശ്രദ്ധാപൂർവം കേട്ടു. അദ്ദേഹം ദീർഘനേരം അവരോടു സംഭാഷിക്കും. സ്വാതന്ത്ര്യവും അനുസരണവും എങ്ങനെ പൊരുത്തപ്പെടുത്തിക്കൊണ്ടുപോകാമെന്നും, തന്റെ സമൂഹനിയമാവലിയോടുള്ള കൂറും അതിൽ നിന്നു തെററിനടക്കുന്നകുടുംബാംഗങ്ങളോടുള്ള കൂറും ഒരേ സമയത്തു് എങ്ങനെ പുലർത്താമെന്നും അദ്ദേഹം സുദീർഘമായി പ്രതിപാദിക്കുമായിരുന്നു. മറുതലിച്ചു നിൽക്കുന്ന മിനിസ്റ്റർമാരോടുള്ള ബന്ധം ഛേദിച്ചുകളയണമെന്നു് കൂടെയുള്ളവർ നിർദ്ദേശിച്ചപ്പോൾ, ഫ്റാൻസിസ് മറുപടി പറഞ്ഞു. "ഒരു നായകൻ ഒരംഗത്തോടു് അയാളുടെ ആത്മാവിനെതിരായി എന്തെങ്കിലും കല്പിക്കുകയാണെന്നുവരുകിൽ, അതനുസരിക്കണമെന്നില്ല; എന്നാൽ അയാൾ അതോടെ സകലബന്ധവും വലിച്ചെറിഞ്ഞു്, അയാളുടെ ഗർവിനു് സ്വച്ഛന്ദവിഹാരം അനുവദിക്കുക ശരിയായിരിക്കയില്ല. അങ്ങനെ ന്യായയുക്തമായ കാര്യത്തിനുവേണ്ടി അധികാരികളുടെ തെററിദ്ധാരണകളും പീഡകൾക്കും വിധേയനാകുന്ന പക്ഷം അയാൾ അവരെ കൂടുതലായി സ്നേഹിക്കുകയാണു വേണ്ടതു്. തന്റെ സഹോദരന്മാരിൽ നിന്നു് വേർപിരിഞ്ഞു പോകുന്നതിനേക്കാൾ നല്ലതു് പീഡകൾ സഹിക്കുക തന്നെയാണു്. തന്റെ സഹോദരന്മാക്കുവേണ്ടി ജീവനെ വച്ചുകൊടുക്കുന്ന ഒരു അനുഭാവമാണതു്. മറെറാന്നു മാർഗ്ഗമവലംബിച്ചാലും, അയാൾ ആത്മാക്കളെ നഷ്ടപ്പെടുത്തുകയായിരിക്കും, നേടുകയല്ല."

ഉത്തമസുഹൃത്തുക്കളോടു കൂടിയുള്ള സഹവാസം ഫ്റാൻസിസിനു് എത്ര ഹൃദ്യമായിരുന്നെന്നു് കാണിക്കാൻ ഈയിടസ്സു് അദ്ദേഹം ലിയോക്കു് എഴുതിയ ഒരു കത്തിലൊരു ഭാഗം ഉദ്ധരിക്കാം:

"സഹോദരനായ ലിയോ, നിങ്ങളുടെ സഹോദരനായ ഫ്റാൻസിസ്

നിങ്ങൾക്കു് ശാന്തിയും ആരോഗ്യവും നേരുന്നു. മകനേ, ഞാൻ ഉവ്വ് എന്നു മറുപടി നൽകുന്നു. നമ്മുടെ യാത്രകളിൽ നാം തമ്മിൽ പറഞ്ഞ സകലതും, എല്ലാ ഉപദേശങ്ങളും ആ പദത്തിൽ സംഗ്രഹിക്കാം. മറെറതെങ്കിലുംവിധത്തിൽ ദൈവമായ കർത്താവിനെ പ്രസാദിപ്പിക്കാമെന്നു തോന്നുന്നെങ്കിൽ, ആ മാർഗ്ഗം പിന്തുടർന്നു്, ദാരിദ്ര്യത്തിൽ ജീവിക്കുക. ഇങ്ങനെ ചെയ്യുന്ന പക്ഷം, ദൈവം അനുഗ്രഹിക്കും. ഞാൻ അതിനു് അനുമതി നൽകുന്നു. നിൻെറ ആത്മാവിനുവേണ്ടിയോ നിൻെറ സാന്ത്വനത്തിനായോ എന്നെ കാണേണ്ടതു ആവശ്യമാണെന്നു നിനക്കു തോന്നുന്നെങ്കിൽ, അഥവാ നിൻെറ ആഗ്രഹമതാണെങ്കിൽ, എൻെറ ലിയോ, വരുക."

ഈ ഉററ സുഹൃത്തുക്കൾപോലും, ഫ്റാൻസിസിൻെറ ദേഹവിയോഗശേഷം, അദ്ദേഹത്തിൻെറ സ്മരണയെ നിലനിറുത്തുന്നതിനുള്ള ആവേശത്തിൽ, കോപിക്കുകയും ഛിദ്രിക്കുകയും മററും ചെയ്തിട്ടുണ്ടു്. ശൈൽസിൻെറ നാടോടി ഭാഷയുടെ രൌദ്രഭാവം അപ്പോൾ പ്രത്യക്ഷപ്പെട്ടു. ശാന്തപ്രകൃതനായ ലിയോ, സാൻ ഫ്റാൻസിസ്കോ മന്ദിരത്തിനു പണം ശേഖരിക്കാൻ ഏലിയാസ് പ്രതിഷ്ഠിച്ച പാത്രമെടുത്തു നിലത്തെറിഞ്ഞു. ഫ്റാൻസിസിനെഉപേക്ഷിച്ചുപോയവരെ നിശിതമായി വിമർശിച്ചു കൊണ്ടു് ജേക്കപോൺ ഡിടോഡി കവിതകൾ രചിച്ചു. മററു പലരും നിരാശരായി പല വിധമായ ശീശ്മകളിൽ അഭയം തേടി. ഈ സമയമെല്ലാം, പിതാവിൻെറ ആദർശത്തെ പരിപൂർണ്ണമായി ദർശിച്ചു്, അതിൽനിന്നു കടുകിട വ്യതിചലിക്കാതെ, ആരോടും വിദ്വേഷം കൂടാതെ, എല്ലാവരെയും സ്നേഹിച്ചു്, ആദർശത്തിൽ വിട്ടുവീഴ്ചചെയ്യാതെ അന്ത്യംവരെ കഴിച്ചതു് അക്കൂട്ടത്തിൽ ഒരാൾമാത്രമായിരുന്നു—ക്ലാര.

× x x x

തൻെറ വിശ്വസ്താനുയായികളിൽ ഏതാനും പേരെ കൂട്ടിക്കൊണ്ടു ഫ്റാൻസിസ് ഒരു ഏകാന്ത സ്ഥലം തേടി പുറപ്പെട്ടു. തൻെറ നിയമാവലിയിൽ വല്ല ഭേദഗതികളും വരുത്തി, എതിർത്തു നിൽക്കുന്നവരെ തൃപ്തിപ്പെടുത്താൻ സാധിക്കുമോ എന്നു നോക്കുകയാണു് യാത്രോദ്ദേശം.

തനിക്കേററവും പ്രിയപ്പെട്ട റീത്തി താഴ്‌വരയിലേക്കാണു് അദ്ദേഹം പോയതു്. അവിടെയെത്തിയശേഷം

# അമേരിക്കൻ സഭകളിൽ അംഗത്വം ഗണ്യമായി വർദ്ധിച്ചു

അമേരിക്കയിലെ ചർച്ച് മെമ്പർഷിപ്പ് കഴിഞ്ഞ വർഷത്തേക്കാൾ ഗണ്യമായി വർദ്ധിച്ചിരിക്കുന്നു. അമേരിക്കൻ ജനതയുടെ 60 ശതമാനവും ഇന്നു ഏതെങ്കിലും മതസംഘടനയിലെ അംഗങ്ങളാണു്. ആനുപാതികമായി ജനസംഖ്യാവർദ്ധനവിനേക്കാൾ സഭാംഗത്വംവർദ്ധിച്ചു.

കൂടാതെ മുമ്പെങ്ങും ചെയ്തിട്ടില്ലാത്തതുപോലെ അമേരിക്കർ ഇപ്പോൾ മതകാര്യങ്ങൾക്കു് ധാരാളം പണം സംഭവനചെയ്തുകൊണ്ടിരിക്കുന്നു: പുതുതായി അനേകം പള്ളികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. പള്ളിപണി മുൻകാലത്തെ എല്ലാ റെക്കോർഡുകളെയും ഭേദിച്ചിരിക്കുന്നു. പട്ടക്കാരുടെ എണ്ണവും ഗണ്യമായി വർദ്ധിച്ചിട്ടുണ്ടു്. സൺഡേസ്കൂൾ വിദ്യാർത്ഥികളുടെ സംഖ്യയും ഇതുപോലെ ഇതിനു മുമ്പ് പെരുകിയിട്ടില്ലത്രെ. അമേരിക്കൻ ഐക്യനാടുകളിൽ 57124142 റോമൻ കത്തോലിക്കരും, 32403,332 യഹൂദന്മാരും 5500000 പൗരസ്ത്യ ഓർത്തഡോക്സുകാരും 2024319 പഴയ കത്തോലിക്കരും (old Catholics) 367918 പോളീഷ് നാഷനൽ കത്തോലിക്കരും 63000 ബുദ്ധമതക്കാരുംഉണ്ടു്. കഴിഞ്ഞ50 വർഷമായി കത്തോലിക്കരുടെയും പ്രോട്ടസ്റ്റൻറുകാരുടെയും സംഖ്യ ഏതാണ്ടു തുല്യമായി അവശേഷിക്കുകയാണു്. പ്രോട്ടസ്റ്റൻറുകാരിൽ 85 ശതമാനവും ഒൻപതു പ്രധാന വിഭാഗങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നു. 26 വിഭാഗങ്ങളിലായി ആകെ 18448621 ബാപ്റ്റിസ്റ്റുകളും 21 വിഭാഗങ്ങളിലായി 11680,002 മെതഡിസ്റ്റുകളുമുണ്ടു്. ലൂതറൻസഭയിലെയും അംഗത്വം വളരെ വർദ്ധിച്ചിട്ടുണ്ടു്.

(1956—ലെ അമേരിക്കൻ ചർച്ചസ് ഈയർ ബുക്കിൽനിന്നും)

—0—

മുകളിലുള്ള റെയ്നേറിയോ പർവതത്തിലുള്ള ഫോന്തെ കൊളമ്പൊയിൽ ഒരു ചെറിയ സന്യാസാശ്രമത്തിലേക്കു് ആ ചെറിയ സംഘം നടന്നു കയറി. പച്ചപിടിച്ച, സസ്യശ്യാമളമായ, പ്രകൃതി ഹൃദയോല്ലാസകാരിതന്നെ. ധാരാളം തരുവൃന്ദങ്ങൾ പർവത പാർശ്വങ്ങളിൽ പടന്നു പന്തലിച്ചു വളരുന്നുണ്ടു്. ബീച്ചും ഐലക്സും മരങ്ങൾ ഇടതൂർന്നു കാണാം.

സന്യാസാശ്രമത്തിനുതൊട്ടടുത്തായി മേരിമാഗ്ദലനയുടെ ചാപ്പലുണ്ടു്. ഏതാനും വർഷം മുമ്പ് ഫ്റാൻസിസ് സ്വന്തകരങ്ങൾകൊണ്ടു നിർമ്മിച്ചതാണതു്. സ്ഥാനത്യാഗാനന്തരം ഈ വഴി വരുമ്പോഴും ആ കൊച്ചു ചാപ്പൽ അദ്ദേഹത്തിനു സ്വാഗതമരുളി. പണ്ഡിതനായ സ്റ്റേയറിലെസീസറും, വിദഗ്ദ്ധ ലേഖകനായ ലിയോയും ഫ്റാൻസിൻെറ കൂടെയുണ്ടു്. സഹോദരന്മാർ വേണ്ടെന്നു പറഞ്ഞു തിരസ്കരിച്ച നിയമാവലിയുമായി, നിരാശകലർന്ന മനസ്സോടെ ആ പർവത പാർശ്വത്തിലൂടെ മുകളിലേക്കു കയറിപ്പോകുന്ന ഫ്റാൻസിസ് എന്തെന്തുവികാരവേലിയേററങ്ങൾ നമ്മുടെ മനസ്സിൽ ഇളക്കി വിടുന്നില്ല.!

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴുംമുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |

# പരുമലപ്പെരുനാൾ

(ഒരു വൈദികൻ)

പരുമലപ്പെരുനാളിനെ സംബന്ധിച്ച ചില നിർദ്ദേശങ്ങൾ മാർ പത്രോസ് ഒസ്താത്തിയോസ് തിരുമേനിയുടെയായി കഴിഞ്ഞ ലക്കം ചർച്ചു വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തികണ്ടു. അതു വായിച്ചപ്പോൾ ഒരു ദൃക്സാക്ഷിയെന്നനിലയിൽ എനിക്കു കാണുവാനും അറിയുവാനുമിടയായിട്ടുള്ള വസ്തുതകൾ മുൻനിറുത്തി ചില കാര്യങ്ങൾ കൂടെ പ്രതിപാദിക്കുന്നതു പ്രയോജനകരമായിരിക്കുമെന്ന വിചാരം മാത്രമാണ് ഈ ചെറുലേഖനം എഴുതുന്നതിനു് എന്നെ ഉദ്യുക്തനാക്കുന്നതു്.

ഭാഗ്യസ്മരണകൾക്കർഹനായ പരുമലകൊച്ചുതിരുമേനി മലങ്കരജീവിച്ചിട്ടുള്ളവരിൽ അറിയപ്പെട്ടിട്ടുള്ള പ്രഥമഗണനീയനായ പരിശുദ്ധനാണെന്നുള്ളതിനു യാതൊരു സന്ദേഹവുമില്ല. ആ വന്ദ്യതിരുമേനിയുടെ ഭൗതികാവശിഷ്ടം നിത്യവിശ്രമം കൊള്ളുന്ന ആ പുണ്യസ്ഥലം വിശ്വാസികളായ പലക്കും ഒരു തീർത്ഥാടനകേന്ദ്രമാണ്. ആണ്ടുതോറും കൊണ്ടാടപ്പെടുന്ന പെരുനാൾദിവസങ്ങളിൽ അവിടെ തടിച്ചുകൂടുന്ന വമ്പിച്ച ജനക്കൂട്ടത്തിൽ ഭൂരിഭാഗംപേരും ആ ഒരു ബോധത്തിലായിരിക്കണം അവിടേക്കു നീതരാകുന്നതു്. എന്നാൽ എന്തുകൊണ്ടോ അതിനനുസരണമായ ഒരന്തരീക്ഷം—അതേ ശാന്തവും ഭക്തിനിർഭരവുമായ ഒരന്തരീക്ഷം—അവിടെ ദർശിക്കുവാൻ വളരെ പ്രയാസമായിട്ടാണ് ഒരനുഭവസാക്ഷിയായ എനിക്കു ബോദ്ധ്യപ്പെട്ടിട്ടുള്ളതു്. അതിന്റെ ചില വശങ്ങളെപ്പററി ബഹു. മാനേജരച്ചനുമായി ഞാൻ ഒരവസരത്തിൽ ചർച്ച ചെയ്തപ്പോൾ അദ്ദേഹം ആവക കാര്യങ്ങളിൽ നിസ്സഹായനാണെന്ന് എന്നോടു പറയുകയുണ്ടായി. ഉദാഹരണമായി ഒന്നു രണ്ടു കാര്യങ്ങൾ ഉദ്ധരിച്ചുകൊള്ളട്ടെ.

പെരുനാളിൽ സംബന്ധിക്കുന്നതിനായി ആഗതരാകുന്ന ബഹു. വൈദികർക്കെല്ലാം അവിടെ ഭക്ഷണസൗകര്യം നൽകുന്നുണ്ടു്. അതിനായി ഭക്ഷണശാലയിൽ എത്തുന്ന ബഹു. അച്ചന്മാരുടെ വർത്തനാരീതി സുറിയാനിസഭയിലെ ശിക്ഷണരാഹിത്യത്തിന്റെയും നിയന്ത്രണമില്ലായ്മയുടേയും മകുടോദാഹരണമാണ്. എല്ലാവരും ഇരുന്നു ഇലയിട്ടു ഭക്ഷണം വിളമ്പിത്തുടങ്ങിയാൽ ആദ്യമേ ഗ്രേസു പറയുന്നതിനുള്ള സൗന്ദര്യപിണക്കവും ബഹളവും കണ്ടാൽ എന്തിനാണ് ഈ ഗ്രേസു പറയുന്നതെന്നു ചിന്തിച്ചുപോകും. ഭക്ഷണം അവസാനിച്ചുതുടങ്ങിയാൽ തീരുന്നവർ തീരുന്നവർ എഴുന്നേററുപോകുന്നതുമൂലമുള്ള അലങ്കോലം അനുഭവിച്ചറിയേണ്ടതാണ്. ഭക്ഷണസമയത്തു വന്ദ്യതിരുമേനിമാരിലാരെങ്കിലും കൂടെ സന്നിഹിതരായിരിക്കുന്നതു് ഉചിതമായിരിക്കുമെന്നു് ഒരവസരത്തിൽ ഒരു തിരുമേനിയുടെ അടുക്കൽ ഞാൻ തന്നെ അറിയിച്ചിട്ടുള്ളതാണ്.

ദേവാലയത്തിനുള്ളിൽ നടക്കുന്ന ആരാധനകളിൽ ഭംഗിയായി ഭക്തിയായി പങ്കുകൊള്ളുന്നതിനു ബഹു. വൈദികരിൽപോലും പലരും യാതൊരു ശ്രമവും നടത്താറില്ല. അല്പം ദൂരെ മാറിനിൽക്കുന്നവർക്ക് ഒരു ആരവം മാത്രം കേൾക്കാം. പ്രദക്ഷിണത്തിനിറങ്ങുന്ന അവസരത്തിൽ സന്നിഹിതരായിട്ടുള്ള നമ്മുടെ ബഹു. വൈദികരെങ്കിലും അതിൽ നിയന്ത്രണബോധത്തോടും ഭക്തിസമേതവും പങ്കുകൊണ്ടിരുന്നുവെങ്കിൽ അതു് അത്മായരായ ശേഷമുള്ളവർക്ക് എത്ര വലിയ മാർഗ്ഗദർശകമാകുമായിരുന്നു എന്നു ഞാൻ വാഞ്ഛിച്ചിട്ടുണ്ടു്. പ്രദക്ഷിണത്തിനു് "ഇട്ടുകെട്ടി"യിറങ്ങുന്നതിനു് മൂപ്പന്മാരായ അച്ചന്മാർ തമ്മിലുണ്ടാകാറുള്ള മത്സരവും കണ്ടറിയേണ്ടതാണ്. എന്തിനു പറയുന്നു, അലങ്കോലത്തിന്റെയും ശിക്ഷണമില്ലായ്മയുടേയും ഒരു നടനരംഗമാണു പരുമലപ്പെരുനാളിന്റെ പല വശങ്ങളും എന്നു പറയുന്നപക്ഷം അതു് അതിശയോക്തിയാകുമെന്നു് എനിക്കു തോന്നുന്നില്ല. പുണ്യശ്ലോകനായ ആ വന്ദ്യതിരുമേനി ഇതെല്ലാം കണ്ടുകൊണ്ടു് എന്തു ചിന്തിക്കുമോ?

പെരുനാളിനു തലേദിവസം രാത്രിയിൽ സുവിശേഷപ്രസംഗങ്ങൾ ഒരു സാധാരണചടങ്ങായി തീർന്നിട്ടുണ്ടു്. എന്നാൽ ആ പ്രസംഗപരിപാടി ക്രമീകരിക്കുന്നതിലും പ്രാസംഗികരെ കണ്ടുപിടിക്കുന്നതിലും എന്തുമാത്രം ചിന്തയും പ്രാർത്ഥനയും വിനിയോഗിക്കപ്പെടുന്നുണ്ടോ? ഏതായാലും ആ പ്രസംഗങ്ങൾ, തീർത്ഥാടകർ സൗകര്യമായി കേൾക്കുന്നതിനും പ്രയോജനപ്പെടുത്തുന്നതിനുമുള്ള സാഹചര്യങ്ങൾ അവിടെ ലബ്ധമാകുന്നില്ലെന്നാണ് എനിക്കു തോന്നിയിട്ടുള്ളതു്. ലേഖനദൈർഘ്യത്തെ ഭയന്നു് എന്തെങ്കിലും കൂടുതൽ എഴുതണമെന്നു് ഞാൻ തൽക്കാലം ഉദ്ദേശിക്കുന്നില്ല.

എന്നാൽ ഒരു കാര്യംകൂടെ പ്രസ്താവിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ പെരുനാളുകളെ സംബന്ധിച്ചിടത്തോളം പരുമലപ്പെരുനാൾ ഒരു

# പർവ്വതങ്ങൾ

## ദൈവത്തിന്റെ ശക്തിയെ വിളംബരം ചെയ്യുന്നു.

പർവ്വതങ്ങൾ എല്ലായ്പ്പോഴും മഹത്തായ ഒരു കാഴ്ചതന്നെയാണ്. വൃക്ഷങ്ങൾകൊണ്ടോ മഞ്ഞുകൊണ്ടോ മൂടിയ പർവ്വതാഗ്രങ്ങൾ നമ്മിൽ അശ്ചര്യ്യവും ആദരവും അങ്കുരിപ്പിക്കുന്നു. യേശുക്രിസ്തു പ്രാർത്ഥിക്കുന്നതിനുവേണ്ടി പല തവണ മലമുകളിൽ പോയതായി നാം വി: വേദപുസ്തകത്തിൽ വായിക്കുന്നു. അദ്ദേഹം മലകളെ സ്നേഹിച്ചു.

ഈ പർവ്വതങ്ങൾ ആരുടെ വകയാണ്? അവ ദൈവത്തിന്റെ വകയാണ്. ദൈവം അവയെ സൃഷ്ടിച്ചു. ദൈവം അവയെ സ്നേഹിക്കുകയുംചെയ്യുന്നു. അതുകൊണ്ട് യേശുക്രിസ്തു പ്രാർത്ഥിക്കുന്നതിനുവേണ്ടി മലമുകളിൽ പോയതിലാശ്ചര്യ്യപ്പെടാനില്ല. എനിക്കു സഹായം വരുന്ന പർവ്വതങ്ങളിലേക്കു ഞാൻ എന്റെ കണ്ണുകളെ ഉയർത്തുമെന്നു സങ്കീർത്തനക്കാരൻ പറയുന്നു. നാം പർവ്വതങ്ങളിലേക്കു നമ്മുടെ കണ്ണുകളെ ഉയർത്തുമ്പോൾ എന്താണു കാണുന്നതു്. പർവ്വതനിരകളിൽ അണിയണിയായി ഉറച്ചിരിക്കുന്ന വലിയ പാറകൾ കാണുമ്പോൾ നാം ദൈവത്തിന്റെ ശക്തിയെപ്പററി ചിന്തിക്കുന്നു. ഒരു പർവ്വതത്തോടു തുലനം ചെയ്യുമ്പോൾ മനുഷ്യരായ നാം എത്ര ചെറിയവരും ബലഹീനരുമാണ്. പർവ്വത ശൃംഗങ്ങളിൽ കയറുന്നതിനുദ്യമിച്ച എത്രയോ മനുഷ്യരാണ് അവരുടെ ജീവിതം ബലികഴിച്ചിട്ടുള്ളതു്. ചെറിയ മനുഷ്യരായ നാം പർവ്വതങ്ങളെ സൃഷ്ടിക്കുന്നില്ല. ബലവാനായ ദൈവത്തിന്റെ ശക്തിയാണതിനെ സൃഷ്ടിച്ചതു്. ജോൺ റാൻഡോൾഫ് എന്ന മഹാനായ ഒരമേരിക്കൻ ഒരു ഗിരിമുകളിൽനിന്നുകൊണ്ടു് സ്വ ഭൃത്യനോടിപ്രകാരം പറയുകയുണ്ടായി. "ദൈവമില്ലെന്നു ആരെങ്കിലും നിന്നോടു പറയുകയാണെങ്കിൽ, നീ അവരോടു് ഈ പർവ്വതങ്ങൾ സൃഷ്ടിക്കുന്നതിനാർക്കു കഴിയുമെന്നു ചോദിക്കുക"

നാം പർവ്വതങ്ങളിലേക്കു നോക്കുമ്പോൾ ദൈവം നമ്മെ സംരക്ഷിക്കുവാൻ ശക്തനാണെന്നുള്ള ബോധം നമുക്കുണ്ടാകുന്നു. ദൈവം താൻ സൃഷ്ടിച്ച പർവ്വതങ്ങളെ സ്നേഹിക്കുന്നു; എന്നാൽ ദൈവം നമ്മെ അതിലുപരിയായി സ്നേഹിക്കുന്നുവെന്നു നാം മനസ്സിലാക്കണം. ലോകത്തിലുള്ള സകല പർവ്വതങ്ങളെക്കാളും ഒരു മനുഷ്യാത്മാവു വില പിടിച്ചതാണ്. ഒരു പർവ്വതത്തിനു ദൈവത്തോടു സംസാരിക്കുവാൻ സാദ്ധ്യമല്ല. മനുഷ്യനു മാത്രമേ കഴിയുകയുള്ളു. പർവ്വതങ്ങളുടെ ശക്തനായ ദൈവം തന്നെയാണ് നമ്മുടെ ദൈവവും.

ദൈവത്തിന്റെ ശക്തിയും പർവ്വതങ്ങളുടെ മനോഹാരിതയും കാണിക്കുന്നതിനു വേണ്ടിയല്ല, പിന്നെയോ മനുഷ്യജാതിയെ സഹായിക്കുന്നതിനാണ് ദൈവം പർവതങ്ങൾ ഉണ്ടാക്കിയിരിക്കുന്നതു്. ദൈവം പർവതങ്ങളെ നീക്കം ചെയ്തിരുന്നുവെങ്കിൽ ഈ ലോകം ഒരു മണലാരണ്യമായി അവശേഷിക്കുമായിരുന്നു. നീരാവി തടഞ്ഞു നിറുത്തിയും മഞ്ഞുരുക്കിയും മഴ നൽകി പർവതങ്ങൾ മനുഷ്യനെ സഹായിക്കുന്നു. വൻപിച്ച നദികൾ പർവതങ്ങളിൽനിന്നു പ്രവഹിച്ചു താഴ്വരകളേയും നിമ്ന ഭൂവി ഭാഗങ്ങളേയും ഫലഭൂയിഷ്ഠമാക്കുന്നു. പർവതങ്ങൾ അവയെ സൃഷ്ടിച്ച ദൈവത്തിന്റെ ശക്തിയെപ്പററി നമ്മെ ഓർമ്മിപ്പിക്കുന്നതിനിടയാക്കട്ടെ. പർവതങ്ങൾ ചില നന്മകൾ നമുക്കു നൽകുന്നതുപോലെ ദൈവം എല്ലാ നന്മകളും അനുഗ്രഹങ്ങളും ജീവിതത്തിൽ നമുക്കു ദാനംചെയ്യുന്നു. ദൈവത്തിനു മാത്രമേ സ്വർഗ്ഗഭാഗ്യം ദാനമായി നമുക്കു നൽകുവാൻ കഴിയൂ.

---

വ്യത്യസ്തതയല്ല. ഏതു ദേവാലയത്തിലും രീതികൾ മിക്കവാറും ഇതുതന്നെയാണ്. പെരുനാളുകളിൽ സംബന്ധിച്ച് അനുഗ്രഹങ്ങൾ പ്രാപിക്കുന്നതിനു ഭക്തജനങ്ങളെ ക്ഷണിച്ചുകൊണ്ടുള്ള പരസ്യങ്ങൾ പത്രങ്ങളിൽ കാണുമ്പോൾ കമ്യൂണിസ്റ്റുഭാഷയിൽ "അജ്ഞരായ ആളുകളെ ചൂഷണം ചെയ്യുന്നതിനുള്ള"അവസരമെന്ന നിലയിൽ കവിഞ്ഞു പെരുനാളുകളെപ്പററി നമ്മുടെ ആളുകൾക്കു വല്ല ദർശനവും ഉണ്ടോ എന്നു് ഞാൻ ശങ്കിച്ചിട്ടുണ്ടു്. ഈ വക ദൂഷിച്ചരീതികൾക്കു് എന്നു് ഒരു വ്യതിയാനം വരും?

പെരുനാളുകളേപ്പററി ചിന്തിക്കുമ്പോൾ ആ ഒരു ചിന്തയാണ് എന്റെ മനസ്സിൽ പലപ്പോഴും ഉയർന്നുവരുന്നതു്.

# ദേവാലയം

സെബാസ്റ്റ്യൻ, കുന്നപ്പള്ളി

മനുഷ്യസമൂഹം ശാന്തിക്കും സമാധാനത്തിനും വേണ്ടി അത്യുൽക്കണ്ഠയോടെ ആരായുന്ന പൂജ്യവും ദിവ്യവുമായ മഹത്സ്ഥാപനം!

നിരന്തരമായ ദുഃഖത്തിന്റെയും അന്ത്യമില്ലാത്ത നെടുവീർപ്പിന്റെയും അസഹനീയമായ നൈരാശ്യത്തിന്റെയും പരിഹാരസ്ഥാപനം!!

സുന്ദരമായ പ്രതീക്ഷയും. ശോഭനമായ ത്യാഗമനോഭാവവും ലോക ജനതക്കാലംബമാക്കി ഉയർന്നു നിൽക്കുന്ന നിത്യസൗധം!!

ഒന്നിനു പിമ്പേ ഒന്നായി ശതകണക്കിനുവിശ്വാസികളെ സ്നേഹത്തിന്റെയും, സാഹോദര്യത്തിന്റെയും ബഹുമുഖങ്ങളായ സജീവതത്വങ്ങൾ ഉൽബോധിപ്പിക്കുന്നതിനു്.

അതെ ജീവിതത്തിന്റെ മൂല്യങ്ങളും കടപ്പാടുകളും എന്തെന്നു സുഗ്രഹമാക്കുവാൻ!

ഭാവിയെ സംബന്ധിച്ചുയർന്നു പൊങ്ങുന്ന അടിസ്ഥാനരഹിതങ്ങളായ അഭ്യൂഹങ്ങൾക്കു് സുവ്യക്തങ്ങളായ വിശദീകരണങ്ങൾ പ്രദാനം ചെയ്യുന്നതിനു് വേണ്ടി!

അല്ല. ഐഹികങ്ങളായ ഉയർച്ചകളും താഴ്ചകളും പരിപൂർണ്ണമായ നിശ്ചലമായ വിരാമം കാട്ടിക്കൊടുക്കുവാൻ!!

മനുഷ്യ ജീവിതത്തിലെ അളവററ വൈരുദ്ധ്യങ്ങളെ എന്നേക്കുമായി നിഷ്കാസനം ചെയ്യുന്നതിനു്.!

ധനപ്രമത്തതയുടേയും, ആഡംബരത്തിന്റെയും നിസ്സാരതയേപ്പററി ഉച്ചൈയ്സ്തരം ഉൽഘോഷിക്കുവാൻ ജീവിതത്തിന്റെ പരമപ്രധാനങ്ങളായ കർത്തവ്യങ്ങളെ വിശ്വാസികളിൽ കത്തിജ്വലിപ്പിക്കുവാൻ!!

അതേ മായയിൽ ഭ്രമിക്കാതിരിക്കുന്നതിനു വേണ്ടി മനുഷ്യ ജീവിതത്തിന്റെ ആസ്ഥിവാരം സത്യത്തിന്റെയും സൗമനസ്യത്തിന്റെയും ദൃശ്യമായ പ്രതീകങ്ങളാണെന്നു ധരിപ്പിക്കുവാൻ!!!

വേദനയനുഭവിക്കുന്നവരേയും ആനന്ദം ആസ്വദിക്കുന്നവരെയും ഒന്നുപോലെ ഭാവിയെത്തുറിച്ചു നോക്കുന്നതിനാവശ്യപ്പെടുന്നു. ധനാഢ്യതക്കും മററുള്ള ലൗകിക കഴിവുകൾക്കും അവിടെ സ്ഥാനമില്ല. എവിടെ.....? ദേവാലയത്തിൽ!

—0—

| ഒക്ടോബർ | | തുലാം |
|---|---|---|
| ഞായർ | 30 | 13 |
| തിങ്കൾ | 31 | 14 |
| ചൊവ്വാ | 1 | 15 |
| ബുധൻ | 2 | 16 |
| വ്യാഴം | 3 | 17 |
| വെള്ളി | 4 | 18 |
| ശനി | 5 | 19 |

**Thought for the Week**

The Indian may be less ready than the Englishman to tell the truth, but he is more ready to give his goods to feed the poor. Vicarious suffering and the refusal to resist evil are not strange or shocking to him.

Archbishop Temple

THE CHURCHWEEKLY

## ജർമ്മനിയുടെ നവോത്ഥാനം

രണ്ടാം ലോകമഹാ യുദ്ധാനന്തരം ജർമ്മനിയിൽ ശക്തി പ്രാപിച്ചുവന്ന ഒരു അത്മായ പ്രസ്ഥാനവും, ജർമ്മൻ ജനതക്ക് നവോന്മേഷവും, പ്രത്യാശയും നൽകുവാൻ സഹായിച്ച ഒരു ആദ്ധ്യാത്മിക സംരംഭവും എന്ന നിലയിൽ കിർഷ്ഹെൻടാഗ് (കിർച്ചൻ ടാഗ് എന്നല്ല കിർഷ്ഹെൻടാഗ് എന്നാണ് ആ പദത്തിന്റെ ഉച്ചാരണം എന്ന ജർമ്മൻ ഭാഷ അറിയാവുന്ന ഒരു സ്നേഹിതൻ ഞങ്ങളെ അറിയിച്ചിരിക്കുന്നു.) ക്രൈസ്തവ സാക്ഷിത്വത്തെപ്പററി നിസ്തുല്യമായ സംഭാവനയാണ് നൽകിയിട്ടുള്ളതു്. ആ പ്രസ്ഥാനത്തിന്റെ പശ്ചാത്തല സാഹചര്യങ്ങളെപ്പററിയാണ് ഞങ്ങൾ കഴിഞ്ഞ രണ്ടു ലക്കങ്ങളിൽ പ്രതിപാദിച്ചതു്. ഏകദേശം ഒരു നൂറുകൊല്ലങ്ങളായി അവിടെ നടന്നു വന്നിരുന്ന വേദപുസ്തക പഠനമാണ് അതിനു് അടിസ്ഥാനമിട്ടതെന്നും ഹിററ്ലറിന്റെ യഹൂദ വിദ്വേഷവും, യഹൂദമർദ്ദനവും, വേദപുസ്തകത്തിലെ വാക്യങ്ങളുടെ വെളിച്ചത്തിൽ പല ക്രിസ്ത്യാനികളും വീക്ഷിക്കുവാൻ തുടങ്ങിയെന്നും ആ പ്രത്യേക രാഷ്ട്രീയ സംഭവവികാസങ്ങളെ എതിർക്കുവാൻ വേദവാക്യങ്ങളിൽക്കൂടെ ദൈവം അവരോടു ആജ്ഞാപിച്ചതായി അവക്കു ബോദ്ധ്യം വന്നുവെന്നും, സർവാധിപതിയായ ഹിററ്ലറുടെ നയത്തെ എതിർത്തതിനു് അനേകം വിശ്വാസികൾ തടങ്കൽ പാളയങ്ങളിലെ നിഷ്ഠൂരപീഡനങ്ങൾക്കു വിധേയമായെന്നും, അങ്ങനെ സത്യത്തിനും നീതിക്കും വേണ്ടി ധീരതയോടുകൂടി മറുത്തുനിൽക്കുവാൻ സാധിച്ച പല ക്രിസ്ത്യൻ സഭാംഗങ്ങളുണ്ട് കിർഷ്ഹെൻടാഗ് പ്രസ്ഥാനത്തിന്റെ നേതൃത്വം വഹിക്കുന്നതെന്നും നാം കണ്ടു. ഈ പ്രസ്ഥാനത്തിന്റെ ഒരു പ്രത്യേകതയായി ആദ്യഘട്ടങ്ങളിൽ കാണുവാൻ തുടങ്ങിയതു് അവിടവിടെയായി ഉദയം ചെയ്ത പ്രോട്ടസ്റ്റൻറു അക്കാഡമികൾ ആണ്. അക്കാഡമികൾ എന്നുപറഞ്ഞതുകൊണ്ടു് വിദ്യാഭ്യാസപരമായി ഏതെങ്കിലും വിഷയത്തിൽ വിജ്ഞാനം നൽകുന്ന സ്ഥാപനങ്ങൾ എന്നു ഇവിടെ ധരിക്കേണ്ടതില്ല. ഒരേ ജോലിയിൽ പെട്ടവർ ഒരുമിച്ചുകൂടി അവരുടെ ജോലി എങ്ങിനെ നിർവഹിക്കണമെന്നാണ് ബൈബിൾ നിർദ്ദേശിക്കുന്നതെന്നു് പഠിക്കുകയും ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന വിവിധസമൂഹങ്ങളെയാണ് ഇവിടെ അക്കാഡമികൾ എന്നു് അർത്ഥമാക്കുന്നതു്. ഡോക്ടർമാർ ഒരുമിച്ചുകൂടി അവരുടെ രോഗികളോടു എത്രമാത്രം സുവിശേഷസത്യങ്ങളെപ്പററി പറയുവാനും ഉപദേശിക്കുവാനുമാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്ന് അവർ ചർച്ചചെയ്യും. തൊഴിലാളി സംഘനേതാക്കന്മാർ കൂടി തൊഴിൽ മുടക്കങ്ങൾ മുതലായവ നടത്തുമ്പോൾ ക്രിസ്തീയപ്രമാണങ്ങളുടെ ലംഘനം അവയിൽ ആവിർഭവിക്കുന്നുണ്ടോ എന്നു ആരായും. പത്രപ്രവർത്തകന്മാരുടെ അക്കാഡമിയിൽ പൊതുജനാഭിപ്രായ രൂപവൽക്കരണത്തെയും ക്രിസ്ത്യൻ തത്വങ്ങളെയും പററി പ്രതിപാദിക്കും. അങ്ങനെ വിവിധ ജീവിത സരണികളിൽ പെട്ടവർ അവരുടെ ജീവിതവും ജോലിയും, മതവും തമ്മിൽ ബന്ധപ്പെടുത്തിത്തുടങ്ങി. അങ്ങനെ ജർമ്മൻ സഭകളിലെ സജീവമായ ഒരു പ്രസ്ഥാനമായി ഈഅക്കാഡമികൾ രൂപം പ്രാപിച്ചു. വേദപഠനത്തിലാണ് ഈ പ്രസ്ഥാനത്തിന്റെ വേരുകൾ ഉറപ്പിച്ചിരുന്നതു്. ജർമ്മൻ പുരോഹിതന്മാരുടെ നേതൃത്വവും സഹകരണവും ഈ സംരംഭത്തിനുണ്ടു്. യുദ്ധാനന്തരപരിതസ്ഥിതിയിൽ ജർമ്മൻ ജനത അഭിമുഖീകരിച്ചുകൊണ്ടിരുന്ന രണ്ടു മഹാ പ്രശ്നങ്ങൾ, വിഭജിത ജർമ്മനിയും അഭയാർത്ഥി വൈഷമ്യങ്ങളുമാണെന്നു കഴിഞ്ഞ ലേഖനത്തിൽ പ്രസ്താവിച്ചിരുന്നല്ലോ. ഈ രണ്ടു പ്രശ്നങ്ങളും അഭിമുഖീകരിക്കാൻ കിർഷ്ഹെൻടാഗ് പ്രസ്ഥാനം ക്രൈസ്തവ ചൈതന്യം പ്രദാനംചെയ്തുകൊണ്ടിരിക്കുന്നു. 1950ൽ എസ്സൻ നഗരത്തിലും 1951–ൽ ബർലിനിലും, 1952–ൽ സ്റ്റട്ഗാർട്ട് നഗരത്തിലും 1953–ൽ ഹാംബർഗിലും കഴിഞ്ഞകൊല്ലം ലീപ്സിഗിലും വച്ചു നടന്ന വാർഷിക മഹാസമ്മേളനങ്ങൾ ഈ പ്രസ്ഥാനത്തിന്റെ ശക്തിയെ കാണിക്കുന്നു. റഷ്യൻ നിയന്ത്രണത്തിലുള്ള ജർമ്മൻ പ്രദേശത്തുള്ള ഏററവും വലിയ നഗരമാണ് ലീപ്സിഗ്. ആറുലക്ഷം ജർമ്മൻകാർ പശ്ചിമ ജർമ്മനിയിൽ നിന്നും പൂർവ ജർമ്മനിയിൽ നിന്നും അവിടെ തടിച്ചുകൂടിയെന്നും, നിരന്തരമായി പെയ്തുകൊണ്ടിരുന്ന മഴയുടെ അസൗകര്യങ്ങൾ ശാന്തമായി സഹിച്ചുകൊണ്ടാണ് അവർ ആ സമ്മേളനം പൂർത്തിയാക്കിയതെന്നും പറയുമ്പോൾ ആ പ്രസ്ഥാനത്തിന്റെ ശക്തിയും ശിക്ഷണനിഷ്ഠയും എന്തുമാത്രമുണ്ടെന്നു മനസ്സിലാക്കാം. പൂർവജർമ്മനിയിൽ ഇങ്ങനെയൊരു സമ്മേളനം നടത്തുകയെന്നതു് അത്ര ക്ഷിപ്രസാദ്ധ്യമായ കാര്യമല്ല. ജർമ്മൻ സഭയിലെ യുവജന പ്രസ്ഥാനങ്ങൾ പൂർവ ജർമ്മൻ ഗവർമെൻറു നിരോധിച്ചിട്ടു് ഏകദേശം ഒരു കൊല്ലം കഴിഞ്ഞശേഷമാണ് ലീപ്സിഗ് സമ്മേളനം നടന്നതു്. യുവജനങ്ങളുടെ സ്ഥിരീകരണ ശുശ്രൂഷകൾ അവിടെവച്ചു നടത്തിയതു് കഠിനമായ അധികൃത വിരോധത്തെ നേരിട്ടുകൊണ്ടാണ്. സഭയും രാഷ്ട്രവും തമ്മിൽ വൻതോതിലുള്ള പരീക്ഷണം തന്നെ അവിടെ നടന്നു. എന്നാൽ സഭവിജയിക്കയാണുണ്ടായതു്. സഭാനേതാക്കന്മാരുടെ ശബ്ദമല്ല അവിടെ ഉയർന്നതു്. ജനങ്ങളുടെ ശബ്ദം! ക്രിസ്ത്യൻ പ്രമാണങ്ങളാൽ പ്രചോദിതരായ ഒരു വമ്പിച്ച അത്മായ ജനതയുടെ ശബ്ദം അവിടെ മാറെറാലികൊണ്ടു. കേവലം ഒരു രാഷ്ട്രീയ പ്രസ്താവനയല്ല അവിടെ നടന്നതു്. സുദീർഘമായ വേദപഠനത്തിന്റെ ഫലമായി രൂപമെടുത്ത സുദൃഢമായ നീതിബോധത്തിന്റെ ബഹിർ സ്ഫുരണമായിരുന്നു അതു്. ലീപ്സിഗ് സമ്മേളനം കഴിഞ്ഞു ഈ പ്രസ്ഥാനത്തിന്റെ പ്രസിഡണ്ടായ ഡോക്ടർ വോൺ താഡൻ, ട്രീഗ്ഗ്ഹ് മുതലായ നേതാക്കന്മാർ പ്രതിവർഷം ഇങ്ങനെയുള്ള വമ്പിച്ച സമ്മേളനങ്ങൾ നടത്തുന്നതിന്റെ ഭാരത്തെ പ്പരിഗണിച്ചു് ഇനിയും 1956–ൽ ഫ്റാങ്ക്ഫർട്ടിൽ വച്ചു മഹാ സമ്മേളനം നടത്തിയാൽ മതിയെന്നും 1955–ൽ പ്രാദേശികമായ അടിസ്ഥാനത്തിൽ ചെറിയ സമ്മേ

ളനങ്ങൾ നടത്തിയാൽ മതിയെന്നും തീരുമാനിച്ചിരിക്കുകയാണ്. ഈ പ്രസ്ഥാനം കൊണ്ടുള്ള ശാശ്വതമായ പ്രയോജനങ്ങൾ ലഭിക്കണമെങ്കിൽ ചെറിയ സമ്മേളനങ്ങൾക്കാണ് കൂടുതൽ സൗകര്യമുള്ളതെന്നും അഭിപ്രായമുണ്ട്. അങ്ങനെയുള്ള ഒരു പ്രാദേശിക സമ്മേളനം കഴിഞ്ഞ ജൂലൈ മാസം 7 മുതൽ 16 വരെ ഡൂയിസ് ബർഗ് നഗരത്തിൽ വച്ചു നടന്നു. വ്യവസായശാലാ ജീവിതവും, സഭയും തമ്മിൽ വലിയ ബന്ധമില്ലാതെയാണല്ലോ കഴിഞ്ഞുകൂടുന്നതു്. അതുകൊണ്ട് വ്യവസായിക പ്രാധാന്യമുള്ള ഒരു നഗരത്തിൽ വച്ചു ഈ പ്രാദേശിക സമ്മേളന പരീക്ഷണം നടത്തുവാൻ നേതാക്കൾ തീരുമാനിച്ചു. വളരെ വിജയകരവും ആശാവഹവുമായ ഒരു സമ്മേളനമായിരുന്നു അതു്. പ്രാദേശികാടിസ്ഥാനത്തിൽ നടത്തിയ സമ്മേളനത്തിൽ 50000 പേർ സംബന്ധിക്കയുണ്ടായി. ഒരു ദേശീയ സമ്മേളനത്തിന്റെ പ്രാധാന്യവും, വലിപ്പവും ആ സമ്മേളനത്തിനുണ്ടായിരുന്നു. ജർമ്മൻ ജനതമാത്രമല്ല ലോകത്തിൽ മഹാപ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതു്. അമേരിക്കയിലും ബ്രിട്ടനിലും ഇൻഡ്യയിലും, ആഫ്രിക്കയിലും, പ്രതിദിന ജീവിതത്തിൽ ലൗകിക പ്രശ്നങ്ങൾ ക്രൈസ്തവ ചൈതന്യത്തിന്റെ പശ്ചാത്തലത്തിൽ പരിഹാരം കാണുവാൻ കാത്തുനില്പുണ്ട്. മലങ്കര സുറിയാനി സഭയ്ക്കും പലതും ഈ പ്രസ്ഥാനത്തിൽ നിന്നു പഠിക്കാനുണ്ട്. പ്രായോഗികമാക്കാനുണ്ട്. ഡൂയിസ് ബർഗ് സമ്മേളനത്തെപ്പററി കൂടെ അടുത്ത ലേഖനത്തിൽ പ്രതിപാദിച്ചശേഷം ഈ ലേഖന പരമ്പര അവസാനിപ്പിച്ചുകൊള്ളാം.

—0—

## പരുമലപ്പെരുനാളും തിരുമേനിയുടെ നിർദ്ദേശവും

നി. വ. ദി. ശ്രീ. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താതിരുമേനി അയച്ചുതന്ന ഒരു ചെറിയ കുറിപ്പ് ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. പെരുനാൾ എന്നു കേട്ടാൽ ഉത്സവത്തിന്റെ മറെറാരു വകഭേദമെന്നല്ലാതെ അതു് ഭക്തിപ്രകടനത്തിനോ, ധ്യാനത്തിനോ ഒന്നും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെന്ന് ആരും ധരിച്ചുവച്ചിട്ടില്ല. പരുമലപ്പെരുനാളിനെപ്പററിയും അതിൽ നിന്നു് വ്യത്യസ്തമായി ആരും ധരിച്ചിട്ടില്ല. ധരിക്കണമെന്നു ഉദ്ദേശിച്ചിട്ടുമില്ല. പഴഞ്ഞിപ്പള്ളിയിലെ "പൂരം" കഴിഞ്ഞാൽ ഉറക്കമിളച്ചിരുന്ന മനുഷ്യർ ഉറങ്ങുകയല്ലാതെ രാവിലെ പള്ളിയിൽ കുർബാന അനുഷ്ഠിക്കുമ്പോൾ എങ്ങിനെയാണ് അവിടെ എത്തുക. ഉറക്കം തൂങ്ങി കുർബാനയിൽ സംബന്ധിക്കുന്നതിനേക്കാൾ ഉറങ്ങുകയായിരിക്കും അവരുടെ ശരീരത്തിനെങ്കിലും വിശ്രമം ലഭിക്കുന്നതിന് ആരോഗ്യകരമായ മാർഗ്ഗം. അതുകൊണ്ട് പെരുനാൾ ദിവസം പള്ളിയിൽ പോകണമെന്നും ആരാധനയിൽ സംബന്ധിക്കണമെന്നും മററും തിരുമേനി ഇപ്പോൾ നിർദ്ദേശിച്ചാൽ ഒരു പുതുമയായിട്ടല്ലാതെ നിലവിലിരിക്കുന്ന ധാരണകൾക്കു അനുയോജ്യമാണെന്നു ആരും വിചാരിക്കയില്ല. ഓരോ പള്ളിപ്പെരുനാളിനും അതതിന്റേതായ ചില പ്രത്യേകതകളുണ്ട്. അവ കളഞ്ഞാൽ അതു പെരുനാളല്ല. പുതുപ്പള്ളിപ്പള്ളിപ്പെരുനാൾ എന്നു കേട്ടാൽ അവിടെ അന്നു നടക്കുന്ന മൂന്നുമേൽ കുർബാനയെപ്പററി ആരാണു ചിന്തിക്കുക. നേർച്ചവിളമ്പും അപ്പക്കൂട്ടവും ഇറച്ചിക്കൂട്ടവും നടക്കുന്ന പിടിവലിയും ചില മദ്യപാനികളുടെ ഉല്ലാസകരങ്ങളായ പ്രകടനങ്ങളും ഇല്ലെങ്കിൽ ആ ആണ്ടത്തെ പെരുനാൾ, പെരുനാളേ അല്ലെന്നാണ് ആളുകൾ മനസ്സിലാക്കുക. അങ്ങനെ പെരുനാളുകളെപ്പററി നിലവിലിരിക്കുന്ന ധാരണകൾക്കു വ്യത്യാസം വരത്തക്കവിധത്തിൽ തിരുമേനി ഒരു പുതിയ നിർദ്ദേശവുമായി വന്നാൽ പെരുനാളിനു് ആളു കൂടുകയില്ല. നേർച്ചവരവു കുറയും. എല്ലാ ഞായറാഴ്ചയും കാണുന്ന കുർബാന കാണാൻ പരുമലവരെ പോകണമെന്നുണ്ടോ? പുതുപ്പള്ളിയിലും മണർകാട്ടും, കോതമംഗലത്തും, വടകരയുമൊക്കെ ആളുകൾ തടിച്ചുകൂടുന്നതു് കുർബാന കാണാനാണോ? ഒരിക്കലുമല്ല. രാവിലെയുള്ള കുർബാനയ്ക്കാളില്ലെങ്കിൽ അവരതിനല്ല അവിടെ വരുന്നതെന്നും, അതിനേക്കാൾ വിനോദകരങ്ങളായ കാര്യങ്ങൾക്കാണെന്നും ആണ് മനസ്സിലാക്കേണ്ടതു്. പെരുനാളിനോടനുബന്ധിച്ചു നടക്കുന്ന വെടിക്കെട്ടു കാണാനും, കുടയും കുരിശും എല്ലാമെടുത്തുള്ള പ്രദക്ഷിണം കാണാനും, അവിടെ സൗകര്യത്തിനു വന്നുചേരുന്ന സാമാനങ്ങൾ വാങ്ങിക്കാനും ഇടയ്ക്കു ഭക്തിതോന്നുന്ന ഒരവസരത്തിൽ പള്ളിയിൽ കയറി എന്തോ അപകടമോ രോഗമോ വന്നപ്പോൾ മനം ചുട്ടു നേർന്ന നേർച്ച ഒന്നു കുരിശുവരച്ച്, "ആകാശത്തിലുള്ള ബാവാ"യോ, കൂടിയാൽ ഒരു കൗമായോ ചൊല്ലി നിക്ഷേപിച്ചശേഷം വേഗം ഇറങ്ങിപ്പോരാനുമാണ് പെരുനാളിനു പോകുന്നതു്. അല്ലാതെ തിരുമേനി ആവശ്യപ്പെടുന്നതുപോലെ വി. കുർബാനയ്ക്കും, ധ്യാനത്തിനും, ഭക്തിയ്ക്കും ശിക്ഷണപൂർവമായ പെരുമാററത്തിനുമൊക്കെ ആരും പെരുനാളിനു പോകുന്നില്ല. തിരുമേനി അങ്ങനെ ധരിച്ചുവച്ചിട്ടുണ്ടെങ്കിൽ അതൊരു തെററിദ്ധാരണയാണെന്നുമാത്രമേ സവിനയം അനുസ്മരിപ്പിക്കുന്നുള്ളു. അല്ല, തിരുമേനി ആവശ്യപ്പെടുന്നതാണ് സാക്ഷാൽ പെരുനാളിന്റെ ഉദ്ദേശമെങ്കിൽ, വളരെ വിഭിന്നമായ രീതിയിൽ പെരുനാൾ ചടങ്ങുകൾ ഉടച്ചുവാർക്കേണ്ടിവരും. ഭഗീരഥപ്രയത്നം വേണ്ടിവരുന്ന ഒരു കാര്യമാണതു്. പ്രയത്നിച്ചാൽ നടക്കുമോ എന്നും കണ്ടറിയണം. പീസ്ലീഗ് സമാധാനത്തിനുവേണ്ടി പ്രയത്നിച്ചതുപോലെ പരാജയമടയുന്ന ഒരു സംരംഭമാണതു്. തിരുമേനിയുടെ ആ ചെറിയ കുറിപ്പ് ഏതെല്ലാം വിധത്തിലുള്ള വികാരങ്ങൾ ആണ് പലരുടേയും മനസ്സിൽ സൃഷ്ടിച്ചിരിക്കുന്നതെന്നു് മനസ്സിലായാൽ തിരുമേനി തന്നെ ആ നിർദ്ദേശം പിൻവലിക്കുമെന്നാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നതു്. കൊട്ടും ബഹളവും കുറയ്ക്കുകയല്ല കൂട്ടുകയാണ് വേണ്ടതെന്നു് നിർദ്ദേശിച്ചാൽ അതായിരിക്കും സ്വീകാര്യമായി തോന്നുക. "കൊട്ടില്ലാത്ത പെരുനാൾ എന്തു പെരുനാളാണ്. വെറും പ്രോട്ടസ്റ്റൻറുകാരെപ്പോലെ പാട്ടും പ്രാർത്ഥനയുമായി കഴിയുവാൻ പുരാതനമായ സുറിയാനി സഭ തയ്യാറാകുകയില്ല." എന്നിങ്ങനെയുള്ള പ്രതിഷേധശബ്ദം തിരുമേനി ആയതുകൊണ്ടു് നേരിട്ടു കേൾക്കുകയില്ലായിരിക്കാം. എങ്കിലും സാധാരണക്കാരായ ഞങ്ങൾ കേൾക്കുന്ന വിമർശനങ്ങളാണവ. പന്ത്രണ്ടു മണി കഴിഞ്ഞാൽ അഞ്ചുമണിവരെ . നിശ്ശബ്ദമായിരിക്കണമെന്നു് സിമ്മനാരി മാനേജർ ഒരു നോട്ടീസ് പ്രസിദ്ധപ്പെടുത്തിയാൽ, അതു് ആരും അത്ര കാര്യമായി എടുക്കാൻ സാദ്ധ്യതയില്ല. അതു നിഷ്കർഷിക്കാൻ മാനേജരും സന്നദ്ധസംഘഅംഗങ്ങളും പരിശ്രമിച്ചാൽ അതുതന്നെ ഒരു സംഘട്ടനത്തിനു് ഇടയാകും. പെരുനാൾ ചടങ്ങുകൾ നിശ്ശബ്ദതയ്ക്കും, ശാന്തതയ്ക്കും സഹായിക്കുന്ന വിധത്തിലല്ലാ, ക്രമീകരിക്കപ്പെട്ടിരിക്കുന്നതു്. അവ

നിഖ്യാവിശ്വാസ പ്രമാണം. 34.

# ജീവനും വിശുദ്ധിയുമുള്ള ഏക റൂഹാ

(റവ: ഡീക്കൻ. എം. വി. ജോർജ്ജ്. എം. എ. എസ്., ടി. എം)

പരിശുദ്ധാത്മാവ് തന്നിൽതന്നെ ജീവനും വിശുദ്ധിയുമാകുന്നു. ജീവനില്ലാതിരുന്ന ലോകത്തിൽ ജീവനുണ്ടാക്കിയവനും ഇന്നും പുതുജീവൻ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നവനും അവനത്രെ. പെന്തെക്കൊസ്തു പെരുനാളിലെ പ്രഭാത പ്രമിയോനിൽ സഭ നന്ദിപൂർവം സ്മരിക്കും പോലെ "ഏകഭാഷ സംസാരിച്ചിരുന്നവർ പല ജാതികളുടെ ഭാഷാജ്ഞാനമുള്ളവരായി. വാക്ക് സാമർത്ഥ്യം ഇല്ലാതിരുന്നവർ പ്രസംഗ ചതുരത പ്രാപിച്ചു. അന്ധബുദ്ധികൾ ആത്മപ്രകാശം കൊണ്ടു ശോഭിച്ചു. വിശ്വാസത്തിൽ പൂർണ്ണന്മാരല്ലാതിരുന്നവർ ത്രിത്വവിശ്വാസം ഏററു പറഞ്ഞു. മീൻപിടിത്തക്കാർ മനുഷ്യരെ പിടിക്കുന്നവരായി... കുലശ്രേഷ്ഠതയില്ലാതിരുന്നവർ ആത്മനിറവാൽ ശ്രേഷ്ഠകുലന്മാരായി. ഇതിനെല്ലാം കാരണം ജീവദാതാവായ പരിശുദ്ധാത്മാവാണ്. ഇന്നും സഭയ്ക്കു നൂതന ചൈതന്യം ലഭിക്കണമെങ്കിൽ തന്നിൽ നാമമാത്രമായി സ്ഥിതിചെയ്യുന്ന പരിശുദ്ധ റൂഹായുടെ സമ്പൂർണ്ണമായ പ്രവർത്തനത്തിനുവേണ്ടി വ്യക്തിയും സഭയും ഒരുങ്ങുകയും, വാഞ്ഛിക്കുകയും പ്രതീക്ഷിക്കുകയും വേണം. "യേശുവിനെ മരിച്ചവരിൽ നിന്നുയർപ്പിച്ചവന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു എങ്കിൽ, ക്രിസ്തുയേശുവിനെ മരണത്തിൽ നിന്നുയർപ്പിച്ചവൻ നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനെക്കൊണ്ടു് നിങ്ങളുടെ മർത്ത്യ ശരീരങ്ങളെയും ജീവിപ്പിക്കും." (റോമർ 8: 11) ജഡസ്വഭാവങ്ങളിൽ നിന്ന് ആത്മസ്വഭാവത്തിലേക്കു നമ്മെ ജീവിപ്പിക്കുന്ന പരിശുദ്ധ റൂഹാ നമ്മിൽ തിരുഹിതം സമ്പൂർണ്ണമായി നിവർത്തിപ്പാൻ നാം മനഃപൂർവം പ്രാർത്ഥിക്കുകയും പ്രതിഷ്ഠിക്കുകയും ചെയ്യാതെ ഇപ്പോഴത്തെ ശോചനീയമായ അവസ്ഥയിൽ നിന്ന് ഉദ്ധരിക്കപ്പെടുകയില്ല. "ആത്മാവിനാൽ ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിൽ നിങ്ങൾ ജീവിക്കും. ദൈവാത്മാവു നടത്തുന്നവർ ഏവരും ദൈവത്തിന്റെ മക്കൾ ആകുന്നു." (8: 13, 14)

തീയോടടുക്കുന്നവൻ ചൂടുപിടിക്കുന്നതുപോലെ പരിശുദ്ധാത്മ നൽവരം ലഭിക്കുന്നവൻ വിശുദ്ധനായിതീരുന്നു. റൂഹായുടെ സ്വഭാവം (attributes) കാണിക്കുന്ന വാക്കുകളിൽ അതിപ്രധാനമായുള്ളതാണ്. 'വിശുദ്ധൻ' എന്നുള്ളതു്. ഒരു ക്രിസ്ത്യാനിയുടെ വിശുദ്ധി സ്വന്തമായുള്ളതല്ല പിന്നെയോ പരിശുദ്ധാത്മ ദാനമാണ്. വിശുദ്ധ കുർബാനയിൽ "വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രം ഈ വിശുദ്ധതകൾ നൽകപ്പെടും" എന്നു ബ: പട്ടക്കാരൻ പറയുമ്പോൾ രക്ഷിതജനം പറയുന്ന മറുപടി "പരിശുദ്ധനായ ഏക പിതാവും, പരിശുദ്ധനായ ഏക പുത്രനും, പരിശുദ്ധനായ ഏക റൂഹായും അല്ലാതെ പരിശുദ്ധൻ ഇല്ല. ആമ്മീൻ" എന്നാണല്ലൊ. ഇതു വളരെ അർത്ഥഗർഭമായ ഒരു ഏററു പറച്ചിലാണ്. ഏതു വലിയ പരിശുദ്ധനും ഇതിൽ കൂടുതൽ പറഞ്ഞിട്ടില്ല, പറയുകയുമില്ല. നമ്മുടെ സകല വിശുദ്ധിയും ദൈവതിരുമുമ്പാകെ കറപുരണ്ട തുണി പോലെയാകുന്നു. വി. ത്രിത്വത്തിന്റെ വിശുദ്ധിക്കു ക്രിസ്തുവിൽ നാം അവകാശികളാകാതെ ഇരിക്കുന്നിടത്തോളം കാലം നാം അശുദ്ധരായി കഴിയുന്നതാണ്. ദൈവാത്മ ശക്തി കൂടാതെ വിശുദ്ധിക്കു വേണ്ടി ചെയ്യുന്ന സകല യത്നവും കുഴഞ്ഞ ചേററിൽ കിടന്നുകൊണ്ടു് അഴുക്കുവെള്ളത്തിൽ കുളിക്കുന്നതുപോലെ മാത്രമേയുള്ളു. പരിശുദ്ധാത്മാവ് വിശുദ്ധനും, വിശുദ്ധീകരിക്കുന്നവനുമാകയാൽ മുമ്പുദ്ധരിച്ച പ്രമിയോനിലെ അപേക്ഷ എല്ലാവിശ്വാസിയും ഹൃദയാംഗമമായി പ്രാർത്ഥിക്കേണ്ടതത്രെ. "സത്യവിശ്വാസത്തി

(ശേഷം 10-ാം പേജിൽ)

---

സമൂലം പരിഷ്ക്കരിക്കാതെ ശാന്തതയും സമാധാനവും പള്ളിപ്പരിസരങ്ങളിൽ ലഭ്യമാകുന്നതല്ല. ആളുകൾക്കുള്ള ശിക്ഷണബോധവും ഇപ്പോഴത്തെ നിലയിൽ നിന്നു ഉയരാതെ മാനേജർ എന്തു നിർദ്ദേശിച്ചാലും പ്രായോഗികമാക്കാൻ വിഷമമുള്ളതാണ്. എങ്കിലും തിരുമേനി ആഗ്രഹിക്കുന്നതാണ് സാക്ഷാൽ പെരുനാളുകളുടെ രൂപമെങ്കിൽ അഭിവന്ദ്യ തിരുമേനിമാർ, ഏകീകൃതമായ ഒരു പ്രോഗ്രാം നിശ്ചയിച്ച് പള്ളികളെ അറിയിച്ച് അതുപോലെ പെരുനാൾ ആഘോഷിക്കുവാൻ പഠിപ്പിക്കുകയാണ് വേണ്ടതു്. വലിയ ഒരു പരിവർത്തനം ആവശ്യമായ സംഗതിയിലാണ് തിരുമേനിയുടെ ശ്രദ്ധ പതിഞ്ഞിരിക്കുന്നതെന്നുള്ളതിനു സംശയമില്ല. എന്നാൽ തിരുമേനി വിചാരിക്കുന്നതു് അത്ര എളുപ്പമായ കാര്യമല്ലെന്നു് അനുസ്മരിപ്പിക്കുവാൻ മാത്രം ഇത്രയും എഴുതിയെന്നെയുള്ളു.

# വേദവായനക്കുറിപ്പുകൾ

## വി. അപ്പോസ്തോലപ്രവൃത്തികൾ

തിങ്കൾ 13:13—30

യഹൂദസിനഗോഗുകൾ ആരാധനാസ്ഥലങ്ങളായിരുന്നില്ല. പ്രാഥമികമായും അവ പഠനാലയങ്ങളായിരുന്നു. മോശയുടെ ന്യായപ്രമാണവും പ്രവാചകന്മാരുടെ പുസ്തകങ്ങളും വായിക്കുക, പഠിക്കുക എന്നുള്ളതായിരുന്നു അവിടത്തെ പരിപാടി. പുതിയ പാഠകന്മാരോ റബ്ബിമാരോ വന്നിട്ടുണ്ടെങ്കിൽ അവരോട് അന്നത്തെ പാഠത്തെ സംബന്ധിച്ച് പ്രസംഗിക്കുവാനാവശ്യപ്പെടുക സാധാരണയായിരുന്നു.

ന്യായപ്രമാണത്തെപ്പററിയുള്ള വ്യാഖ്യാനത്തിൽനിന്നും നേരേ വി. പൗലൂസ് കടന്നതു് ക്രിസ്തുവിന്റെ മരണത്തേയും ഉയർത്തെഴുന്നേല്പിനേയും കുറിച്ചുള്ള പ്രസംഗങ്ങളിലേക്കായിരുന്നു. നമ്മുടെ സംഭാഷണങ്ങളിലും പ്രസംഗങ്ങളിലും എല്ലാം ക്രിസ്തുവിന്റെ മരണവും ഉയിർത്തെഴുന്നേല്പും പ്രഘോഷിക്കുവാനുള്ള സാദ്ധ്യത നമുക്കുണ്ടാകുമ്പോഴേ സഭയെന്ന നിലയിലും വ്യക്തികളെന്ന നിലയിലും നാം യഥാർത്ഥ ക്രിസ്തീയനേതൃത്വം നൽകുകയുള്ളു.

ചൊവ്വാ. 13: 26—33

ക്രിസ്തുവിന്റെ ഉയർത്തെഴുന്നേല്പാണു് യഥാർത്ഥത്തിലുള്ള സുവിശേഷം—സദ്വാർത്ത. മനുഷ്യവർഗ്ഗത്തെ പാപത്തിന്റെയും മരണത്തിന്റെയും ബന്ധനത്തിൽ നിന്നു് മോചിക്കുമെന്നാണു് ദൈവവാഗ്ദാനം. അതിന്നായിട്ടാണു് ഇസ്രായേൽ കാത്തിരുന്നതും. ഇന്നും ലോകം മുഴുവൻ യഥാർത്ഥത്തിൽ ഈബന്ധനവിമോചനത്തിനായി കാത്തിരിക്കയാണു്.

മനുഷ്യവർഗ്ഗത്തിന്റെ വിടുതലിന്നുള്ള മാർഗ്ഗം ക്രിസ്തുവിന്റെ ഉയർത്തെഴുന്നേല്പുമൂലം തുറന്നിരിക്കുന്നു. ദൈവം തന്റെ വാഗ്ദാനം നിർവഹിച്ചിരിക്കുന്നു എന്നുള്ള ജൈത്രസന്ദേശമാണു് ക്രൈസ്തവസുവിശേഷം. തന്റെ പുത്രത്വത്തിൽക്കൂടെ, താനുമായുള്ള വിശ്വാസത്തിലും കുർബാനയിലുമുള്ള ഐക്യം വഴിയായി, നാമും ദൈവപുത്രന്മാരും പുത്രികളുമായി തീർന്നിരിക്കുന്നു എന്നുള്ള സന്തോഷസന്ദേശത്തെ ജീവിതംകൊണ്ടും വചനംകൊണ്ടും ലോകമെങ്ങും അറിയിക്കാൻ ദൈവം നമ്മെ വഴിനടത്തട്ടെ.

ബുധൻ. 13: 32—41.

ഈ സന്തോഷസന്ദേശം വഹിക്കുക എന്ന മഹത്വമേറിയ ചുമതലയാണു് ക്രിസ്ത്യാനിയെ ക്രിസ്ത്യാനിയാക്കുന്നതു്. അല്ലാതെ അവൻ മാത്രം സ്വർഗ്ഗത്തിൽ പോകുമെന്നും മററുള്ളവരൊക്കെ നരകത്തിൽ പോകുമെന്നുമുള്ള അഹംഭാവമല്ല ക്രിസ്ത്യാനിയുടെ പ്രധാന ലക്ഷണം.

എന്നാൽ ഈ സന്ദേശം നമ്മിലുളവാക്കേണ്ടുന്ന പ്രധാനചിന്ത നാമും ലോകത്തിലുള്ള മററുള്ളവരെപ്പോലെ പാപികളും മരണാവകാശികളുമാണെന്നുള്ളതായിരിക്കണം. ദൈവത്തിന്റെ അഗാധമായ കൃപയാൽ ജീവന്റെ വചനം നാം കേട്ടിരിക്കുന്നു. അങ്ങിനെ നമ്മുടെ ഹൃദയത്തിൽ പുതിയ ആഹ്ളാദവും ജീവിതത്തിൽ കെടാത്ത പ്രത്യാശയുമുല്പാദിതമായിരിക്കുന്നു. ഈ ആഹ്ളാദവും പ്രത്യാശയും അന്യജീവിതങ്ങളിലേക്കു പകർന്നുകൊടുക്കുകയെന്ന മഹത്വമേറിയ ചുമതല നമ്മെയോരോരുത്തരേയും വിനീതരാക്കി, ക്രിസ്തുവിനുവേണ്ടി ഓരോ നിമിഷവും ജീവിക്കുന്നവരാക്കിത്തീർക്കുവാൻ ദൈവം തന്നെ തുണയ്ക്കട്ടെ.

വ്യാഴം. 13: 42—45

ക്രൈസ്തവവിശ്വാസത്തോട് യഹൂദർ കാണിച്ച മനോഭാവം നമ്മിൽ പലരുടേയും ഇന്നത്തെ മനോഭാവത്തോട് തുലനം ചെയ്യാവുന്ന ഒന്നാണു്. യഹൂദമതാചാരങ്ങളാണു് ദൈവത്തിന്റെ അവസാനവചനമെന്നു് പൌലൂസ് ശ്ളീഹാ പറഞ്ഞിരുന്നെങ്കിൽ അവരെല്ലാം ആ പ്രസംഗത്തെ കൈയ്യടിച്ചു സ്വീകരിക്കുമായിരുന്നു. നമ്മുടെ ആചാരങ്ങളിലെല്ലാം നിർജ്ജീവത കടന്നുകൂടിയിരിക്കുന്നുവെന്നും ക്രിസ്തുവിന്റെ ഉയർത്തെഴുന്നേല്പിന്റെ ശക്തിയിലേക്കു നാം വീണ്ടും വരേണ്ടിയിരിക്കുന്നുവെന്നും ആരെങ്കിലും പറഞ്ഞാൽ നമ്മുടെ സഭകളിലുള്ളവർക്കു് അതിനെയെതിർക്കുവാനാണു് ആദ്യം തോന്നുക.

ദൈവത്തിന്റെ ന്യായവിധി നാമോരോരുത്തരുടെ മേലും വരാതിരിക്കുവാൻ വേണ്ടി, നാമോരോരുത്തരും ക്രിസ്തുവിന്റെ ഉയർത്തെഴുന്നേല്പിൽ കാണുന്ന ദൈവത്തിന്റെ അത്ഭുതാവഹമായ ശക്തിയുടെ പ്രവർത്തനത്തിന്റെ മുൻപിൽ തലനമിച്ചു തനിക്കായി ജീവിക്കുവാൻ നമ്മെത്തന്നെ പഠിപ്പിച്ചുകൊടുക്കാം.

വെള്ളി. 13: 44—52.

സജീവതയോടും ആത്മാർത്ഥതയോടും കൂടെ സുവിശേഷം പ്രസംഗിക്കപ്പെടുമ്പോൾ, പട്ടണം മുഴുവൻ അതു കേൾക്കുവാൻ വന്നു കൂടുകയെന്നതു് ബില്ലിഗ്രഹാമിന്റെ മീററിംങ്ങുകളിൽപ്പോലും നടക്കുന്ന ഒരു പരമാർത്ഥമാണു്. അതു കുറേപ്പേരിൽ നിന്ദയും പരിഹാസവും ഉളവാക്കുക എന്നതും അന്നെന്നപോലെ ഇന്നും നടന്നുവരുന്നു.

ക്രിസ്തുവിന്റെ സുവിശേഷം ഇന്നു ക്രിസ്തുവിന്റെ സഭയാൽ ത്യജിക്കപ്പെട്ടിട്ടു് തന്റെ പേരിലറിയപ്പെടാത്ത ഹിന്ദുക്കളും പുറജാതികളും തന്റെ ജീവിതരീതിയെ സ്വീകരിച്ചു വരുന്നതായിക്കാണുന്നതു്, നമ്മെ അനുതാപത്തിലേയ്ക്കും ആത്മപരിശോധനയിലേയ്ക്കുമാണു് നയിക്കേണ്ടതു്.

നമ്മുടെയാളുകളിൽ നിന്നുതന്നെയുള്ള എതിർപ്പും പീഡനവുമനുഭവിച്ചും ക്രിസ്തുവിനെ അനുസരിക്കുവാൻ നാം തയ്യാറാകുമ്പോൾ, നമ്മുടെ ഹൃദയങ്ങളും പരിശുദ്ധാത്മാവിന്റെ സന്തോഷം കൊണ്ടു് നിറയുകതന്നെ ചെയ്യും.

ശനി. 14: 1—7.

എതിർപ്പിനെ അവഗണിച്ചും സധൈര്യം, നിരാശകൂടാതെ പ്രസംഗവും പ്രവർത്തനവും തുടർന്നുകൊണ്ടുപോകുവാൻ വി: അപ്പോസ്തോലന്മാർക്കു് സാധിച്ചതു മൂലമായിരിക്കണം പലരും ക്രിസ്തുവിൽ വിശ്വസിക്കുവാനിടയായിത്തീർന്നതു്.

എതിർപ്പു് സഹിക്കുവാൻ നിവൃത്തിയില്ലാതെയായി, വേല ചെയ്യുവാൻ സാദ്ധ്യതപോലും നശിച്ചയവസരത്തിലും, നിരാശഭരിതരായി പിന്മാറുകയല്ല വി: അപ്പോസ്തോലന്മാർ ചെയ്തതു്. നമ്മുടെ സഭയിലും പുതിയ ജീവന്നായുള്ള പല പ്രവർത്തനങ്ങളും ഔദ്യോഗികാധികാരികളുടേയും മററു പ്രമാണികളുടേയും ഹൃദയകാഠിന്യംമൂലം പരാജയത്തിലെത്തിയിരിക്കുന്ന കാലമാണല്ലോ ഇതു്. ഇന്നും മററു മാർഗ്ഗങ്ങളിലൂടെ പ്രവർത്തിച്ചും പരിശുദ്ധാത്മാവിന്റെ ശക്തിയെ സഭയിലും പുറത്തും വ്യാപരിപ്പിക്കുവാൻ ദൈവം നമ്മെയോരോരുത്തരേയും വിളിക്കട്ടെ.

—0—

(8—ാംപേജിൽനിന്നും തുടർച്ച) ലും പരിശുദ്ധാത്'മാവിൻെറ ദാനം കൊണ്ടും ഞങ്ങളെഅലങ്കരിക്കേണമേ. ക്ഷീണിച്ചു പോകാത്ത നിൻെറ ശക്തിയാൽ ഞങ്ങളെ കാത്തു കൊള്ളേണമെ. ഞങ്ങളുടെ ആത്'മാക്കൾക്കു നീ കോട്ടയായിരിക്കേണമെ. നിൻെറ വിശുദ്ധികൊണ്ടു ഞങ്ങളുടെ ശരീരങ്ങളെ ശുദ്ധീകരിക്കേണമെ. നിൻെറ സ്വർഗ്ഗീയ ദാനങ്ങളാൽ ഞങ്ങളുടെ ചിന്തകളെ നിർമ്മലീകരിക്കേണമേ. സകല പാപങ്ങളിൽ നിന്നും അശുദ്ധ മോഹങ്ങളിൽ നിന്നും ഞങ്ങളെ വെടിപ്പാക്കേണമേ. ഞങ്ങളെ നിൻെറ വിശുദ്ധാത്'മാവിൻെറ വാസത്തിനു പററിയ ആലയങ്ങളാക്കേണമെ" ആമേൻ.

പരിശുദ്ധാവിൻെറ സ്വഭാവമായി (attributes) ജീവനും വിശുദ്ധിയും മാത്രമേ ഇവിടെ പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ളു. എങ്കിലും താഴെപറയുന്ന കാര്യങ്ങളും അവയോടു ചേർത്തു പഠിക്കേണ്ടതത്രെ.

**1 സന്തോഷം**

(ഗലാത്യ 5: 22; 1 തെസ്സലോനി 1:6)

"ബഹുകഷ്ടം സഹിക്കേണ്ടി വന്നിട്ടും നിങ്ങൾ പരിശുദ്ധാത്'മാവിൻെറ സന്തോഷത്തോടെ വചനം കൈക്കൊണ്ടു് "ഞങ്ങൾക്കും കർത്താവിനും അനുകാരികളായി തീർന്നു"

**2 ദൈവസ്'നേഹം.**

"ദൈവത്തിൻെറ സ്നേഹം നമുക്കു നൽകട്ടെ. പരിശുദ്ധാത്'മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലൊ." (റോമ. 5: 5)

**3 പ്രത്യാശ**

"എന്നാൽപ്രത്യാശ നൽകുന്നദൈവം പരിശുദ്ധാത്'മാവിൻെറ ശക്തിയാൽ നിങ്ങൾ പ്രത്യാശയിൽ സമൃദ്ധിയുള്ളവരായി വിശ്വസ്'ക്കുന്നതിലുള്ള സകല സന്തോഷവും സമാധാനവും കൊണ്ടു നിങ്ങളെ നിറയ്ക്കുമാറാകട്ടെ."

(റോമ: 15. 13)

**4 ജ്ഞാനം**

"അവൻെറമേൽ യഹോവയുടെ ആത്'മാവു് ആവസിക്കും, ജ്ഞാനത്തിൻെറയും വിവേകത്തിൻെറയും ആത്'മാവു്, ആലോചനയുടെയും ബലത്തിൻെറയും ആത്'മാവു്, പരിജ്ഞാനത്തിൻെറയും യഹോവ ഭക്തിയുടെയും ആത്'മാവു തന്നെ."(യശയ്യ 11:2)

**5 നിത്യത**

"നിത്യാത്'മാവിനാൽ ദൈവത്തിനു തന്നെത്താൻ നിഷ്'കളങ്കനായി അർപ്പിച്ച ക്രിസ്തുവിൻെറ രക്തം ജീവനുള്ള ദൈവത്തെ ആരാധിപ്പാൻ നിങ്ങളുടെ മനസ്സാക്ഷിയെ നിർജ്ജീവ പ്രവൃത്തികളെ പോക്കി എത്ര അധികം ശുദ്ധീകരിക്കും.

(എബ്രായർ 9: 14)

**6. സർവവ്യാപിത്വം**

"നിൻെറ ആത്മാവിനെ ഒളിച്ചു ഞാൻ എവിടേക്കു പോകും? തിരുസന്നിധി വിട്ടു ഞാൻ എവിടേക്കു പോകും? ഞാൻ സ്വർഗ്ഗത്തിൽ കയറിയാൽ നീ അവിടെയുണ്ടു്; പാതാളത്തിൽ എൻെറ കിടക്ക വിരിച്ചാൽ നീ അവിടെയുണ്ടു്." (സങ്കീ. 139: 7, 8)

**7. സർവജ്ഞത**

"ദൈവം തന്നെ സ്നേഹിക്കുന്നവക്കു് ഒരുക്കീട്ടുള്ളതു കണ്ണു കണ്ടിട്ടില്ല, ചെവി കേട്ടിട്ടുമില്ല, ഒരു മനുഷ്യൻെറയും ഹൃദയത്തിൽ തോന്നീട്ടുമില്ല............ നമുക്കോ ദൈവം തൻെറ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു. ആത്മാവു സകലത്തെയും ദൈവത്തിൻെറ ആഴങ്ങളെയും ആരായുന്നു." (1. കോരി. 2: 9, 10)

**8. സർവശക്'തി**

"പരിശുദ്ധാത്മാവു നിൻെറമേൽ വരും. അത്യുന്നതൻെറ ശക്തി നിൻെറമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന പ്രജ ദൈവപുത്രനെന്നു വിളിക്കപ്പെടും." (ലൂക്കോ. 1. 35)

"ക്രിസ്തു ഞാൻ മുഖാന്തിരം ജാതികളുടെ അനുസരണത്തിനായിട്ടു വചനത്താലും പ്രവൃത്തിയാലും അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തി കൊണ്ടും പരിശുദ്ധാത്മാവിൻെറ ശക്തികൊണ്ടും പ്രവർത്തിച്ചതല്ലാതെ മറെറാന്നും മിണ്ടുവാൻ ഞാൻ തുനിയുകയില്ല." (റോമ. 15: 18)

**9. മഹത്വം**

"മഹത്വത്തിൻെറ ആത്മാവായ ദൈവാത്മാവു നിങ്ങളുടെമേൽ വസിക്കുന്നുവല്ലൊ." (1. പത്രോ. 4. 14)

**10 ആശ്വാസപ്രദൻ**

"പാറക്കലീത്താ" എന്ന സുറിയാനി വാക്കു "പാരക്'ളീററ്"(Paraclete) എന്ന ഗ്രീക്കുവാക്കിൽനിന്നും രൂപപ്പെടുത്തിട്ടുള്ളതാണ്. അതിനു് ആശ്വാസപ്രദൻ എന്നും, കാര്യസ്ഥൻ എന്നും മലയാളത്തിൽ തർജ്ജമ ചെയ്യാം. ഒരു രോഗിയുടെ അടുത്തു് ഇരുന്നുകൊണ്ടു് ആശ്വസിപ്പിക്കുന്നവൻ എന്നും, ഒരാൾക്കു വേണ്ടി വക്കീലിനെപ്പോലെ വാദിക്കുന്നവൻ എന്നും മൂലഭാഷയിലെ വാക്കിനു് അർത്ഥം കല്പിക്കാം. (യോഹ. 14: 16; 15: 26, (16; 7 ഇതു നോക്കുക.

"എങ്കിലും പിതാവു് എൻെറ നാമത്തിൽ അയപ്പാനുള്ള പരിശുദ്ധാത്മാവു് എന്ന ആശ്വാസപ്രദൻ നിങ്ങൾക്കു സകലവും ഉപദേശിച്ചുതരികയും

ഞാൻ നിങ്ങളോടു പറഞ്ഞതൊക്കെ നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും." (യോഹ. 14. 26)

ജീവനും വിശുദ്ധിയുമുള്ള ഏക റൂഹാ എന്ന വിശ്വാസപ്രമാണത്തിൽ പറഞ്ഞിരിക്കുന്നതിന്റെ വിവിധ വശങ്ങളായി മേല്പറഞ്ഞ പരിശുദ്ധാത്മ സ്വഭാവങ്ങളെ പരിഗണിക്കാം. കൂടാതെ പരിശുദ്ധാത്മാവിനു ഉപമാനമായി വി. വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്ന ചില ചിഹ്നങ്ങൾ പരിശോധിച്ചാൽ ഈദൃശങ്ങളായ മററു ചില സ്വഭാവങ്ങൾകൂടി മനസ്സിലാക്കാം.

## 1 വെള്ളം

"വെള്ളത്താലും ആത്മാവാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല." (യോഹ. 3. 5)

"എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്നു തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും. അവൻ ഇതു തന്നിൽ വിശ്വസിക്കുന്നവർക്കു ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞതു്." (യോഹ. 7. 38, 39)

വെള്ളം ശുദ്ധീകരിക്കുന്നതും ദാഹം ശമിപ്പിക്കുന്നതും വളർത്തുന്നതും ഫലവൃദ്ധി ഉണ്ടാക്കുന്നതും ആയിരിക്കുന്നതുപോലെ പരിശുദ്ധാത്മാവും ആകുന്നു.

## 2 അഗ്നി

"ഞാൻ നിങ്ങളെ മാനസാന്തരത്തിനായി വെള്ളത്തിൽ സ്നാനമേല്പിക്കുന്നതേയുള്ളു. എന്റെ പിന്നാലെ വരുന്നവനോ എന്നെക്കാൾ ബലവാനാകുന്നു. ........അവൻ നിങ്ങളെ പരിശുദ്ധാത്മാവിലും അഗ്നിയിലും സ്നാനമേല്പിക്കും. (മത്തായി. 3. 11)

മിസ്രയീമിൽനിന്നു കനാനിലേക്കു യാത്ര ചെയ്ത ദൈവത്തിന്റെ ജനത്തെ നയിപ്പാൻ രാത്രിയിൽ അഗ്നിസ്തംഭം കൊടുത്ത ദൈവം പരദേശമോക്ഷയാത്രക്കാരായ ക്രിസ്ത്യാനികളുടെ മരുഭൂമിയാത്രയിൽ ലോകാന്ധകാരത്തെ അതിജീവിപ്പാനായി നൽകിയിരിക്കുന്ന പ്രകാശമുള്ള വഴികാട്ടിയാണു പരിശുദ്ധാത്മാവു്. (പുറപ്പാ. 13: 21, സങ്കീ. 78. 14)

ജലംപോലെ ബാഹ്യവശംമാത്രമല്ല അഗ്നി ശുദ്ധീകരിക്കുന്നതു്. ഇരുമ്പിന്റെ ഉള്ളിലുള്ള കീടംപോലും ദൂരീകരിപ്പാൻ അഗ്നിക്കു സാധിക്കും. സ്വർണ്ണം തങ്കമായി ശോഭ കൂട്ടിയെടുപ്പാൻ തീച്ചൂളയിലാണല്ലൊ വെക്കുന്നതു്. ഇതുപോലെ ഓരോ ക്രിസ്ത്യാനിയുടെയും ആത്മീയശോഭ ശതഗുണീഭവിപ്പിക്കുന്ന ശുദ്ധീകരിക്കുന്ന ആത്മാവാണു പരിശുദ്ധാത്മാവു്. നിങ്ങൾ ലോകത്തിന്റെ വെളിച്ചം ആകുന്നു. എന്നു് ആത്മപ്രഭയിൽ ജീവിക്കുന്ന യഥാർത്ഥ ക്രിസ്ത്യാനികളെക്കുറിച്ചുംപറയുവാൻ സാധിക്കും. (മത്താ. 5. 14)

## 3. കാററു്

"കാററു് ഇഷ്ടമുള്ളടത്തു് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എങ്കിലും അതു് എവിടെനിന്നു വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നും അറിയുന്നില്ല; ആത്മാവിനാൽ ജനിച്ചവൻ എല്ലാം അതുപോലെയാകുന്നു." (യോഹ. 3. 8)

കാററു ശക്തിയുള്ളതും സ്വഹിതാനുസരണം ചരിക്കുന്നതും ആയതുപോലെ പരിശുദ്ധാത്മാവു ശക്തവും ക്രിസ്ത്യാനിയെ ഉദ്ദിഷ്ടസ്ഥാനത്തു കൊണ്ടുചെന്നാക്കുന്നതുമാണു്.

## 4. എണ്ണ

മുറിവേററു കിടന്ന വഴിയാത്രക്കാരന്റെ മേൽ നല്ല ശമര്യക്കാരൻ പകന്ന എണ്ണ ഈ പരിശുദ്ധാത്മാവിനു സാക്ഷ്യംവഹിക്കുന്നു. (ലൂക്കോ.10.33)

"നിന്റെ ദൈവം നിന്റെ കൂട്ടുകാരിൽപരമായി നിന്നെ ആനന്ദതൈലംകൊണ്ടു് അഭിഷേകം ചെയ്തിരിക്കുന്നു (സങ്കീ. 45. 7) "ബുദ്ധിയില്ലാത്തവർ വിളക്കെടുത്തപ്പോൾ എണ്ണയെടുത്തില്ല. ബുദ്ധിയുള്ളവരോ വിളക്കോടുകൂടെ പാത്രത്തിൽ എണ്ണയുംഎടുത്തു. (മത്താ. 25. 3, 4)

വിശുദ്ധ മൂറോനഭിഷേകം ലഭിച്ച ക്രിസ്ത്യാനികൾ പരിശുദ്ധാത്മ നൽവരം ലഭിച്ചവരെപ്പോലെ ജീവിക്കുവാൻ ബാദ്ധ്യസ്ഥരാണു്. എണ്ണ സൗഖ്യമാക്കുന്നു. മുഖത്തെ ശോഭയുള്ളതാക്കുന്നു, സൗഖ്യമാക്കുന്നു. (യശ. 1. 6, വെളി. 3. 16) പ്രതിഷ്ഠിക്കുന്നു. (പുറ. 29. 7, യശ. 61. 1) ഇതുപോലെ പരിശുദ്ധാത്മപൂർണ്ണരായി സൗഖ്യം പ്രാപിച്ചവരായി പൂർണ്ണപ്രതിഷ്ഠയുടെ ജീവിതം ചെയ്വാൻ ജീവനും വിശുദ്ധിയുമുള്ള ദൈവാത്മസഹായം അത്യന്താപേക്ഷിതമത്രെ.

—(൦)—

# ജനായത്ത മര്യാദ

ഫ്രഞ്ചു് പാർലിമെന്റിൽ (Chamber of Deputies) ഓരോ പാർട്ടിമെമ്പർമാർ മററു പാർട്ടികളിലെ മെമ്പർമാരെ ഒരു കൊല്ലത്തിൽ (1951–ൽ) വ്യലഭ്യവാക്കുകൾ വിളിച്ചിട്ടുള്ളതിന്റെ കണക്കു ഒരു പാശ്ചാത്യമാസിക പ്രസിദ്ധം ചെയ്തിട്ടുള്ളതു താഴെ കാണും പ്രകാരമാണു്:

സോഷ്യലിസ്റ്റ്കൾ— (ഇവരാണു് വ്യലഭ്യപദങ്ങൾ ഏററവും കുറച്ചു ഉപയോഗിച്ചിട്ടുള്ളതു്) 'നുണയൻ' (Liar) എന്ന പദം 97 പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ടു്.

കമ്മ്യൂണിസ്റ്റുകൾ— "നീചൻ" (scoundrel) 100 പ്രാവശ്യവും; കൊലപാതകി' 179 പ്രാവശ്യവും, ഫാസിസ്റ്റ് (സ്വേച്ഛാധിപതി) 272 പ്രാവശ്യവും; 'ശവക്കുഴി വെട്ടുകാരൻ' 18 പ്രാവശ്യവും; "രാജ്യദ്രോഹി" 8 പ്രാവശ്യവും; അച്ചടിയ്ക്കാൻ പാടില്ലാത്തആക്ഷേപ വാക്കുകൾ(unprintable invectives) 31 പ്രാവശ്യവും ഉപയോഗിച്ചിട്ടുണ്ടു്.

വലതു പക്ഷപാർട്ടികൾ—"സ്റ്റാലിന്റെ പാദ പൂജകർ" (Lackeys of Stalin) 32 പ്രാവശ്യവും, വൃത്തികെട്ട ചമ്പക്കാരൻ (ഉണക്കമീൻ കച്ചവടക്കാരൻ) 17 പ്രാവശ്യവും, "ഭ്രാന്തൻ" 21 പ്രാവശ്യവും, "വിശ്വാസഘാതകൻ" 19 പ്രാവശ്യവും, "വഞ്ചകൻ" 128 പ്രാവശ്യവും, തെരുവിലെ പോക്കിരി" (Hooligan 120 പ്രാവശ്യവും ഉപയോഗിച്ചിട്ടുണ്ടു്.

കമ്മ്യൂണിസ്റ്റുകാർ അവരുടെ എതിരുകാരായി പാർലിമെന്റിൽ വച്ചു തന്നെ ആ ഒരു കൊല്ലത്തിൽ 37 പ്രാവശ്യം അടിവീണിട്ടുമുണ്ടു്.

ഫ്റഞ്ചു് പാർലിമെന്റിനെ (Chamber of Deputies)പ്പററിയുള്ള ഒരു സംക്ഷിപ്തവിവരണം കൂടി ഞങ്ങൾ ഇവിടെ നൽകിക്കൊള്ളുന്നു.

അതിൽ 580 തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളാണുള്ളതു്. 25 വയസ്സു തികഞ്ഞു കഴിഞ്ഞവർക്കേ തിരഞ്ഞെടുപ്പിനു സ്ഥാനാർത്ഥിയായി നിൽക്കാൻ പാടുള്ളു. പ്രായപൂർത്തിവന്ന (21 വയസ്സു തികഞ്ഞ) പൗരന്മാരെല്ലാം വോട്ടർമാരാണു്. ഓരോ പാർലിമെന്റംഗത്തിനും പ്രതിവർഷം 15000 ഫ്റാങ്കു് ശമ്പളമുണ്ടു്. അവർക്കു രാജ്യത്തുള്ള തീവണ്ടികളിലെല്ലാം 1–ാം ക്ലാസ്സിൽ സൗജന്യയാത്ര ചെയ്യാം. (നാമമാത്രമായ ഒരു സംഖ്യ

No. 94 Dated 20-8-1946 M. Reg 5286
# THE CHURCH WEEKLY

## നമ്മുടെ ചില നസ്രാണിനാമങ്ങൾ

(ററി. കെ. ജോസഫ് ബി. ഏ. എൽ. ററി, ചെങ്ങന്നൂർ.)

ഈയിടെ നമ്മുടെ നിയമസഭയിൽ വാദകോലാഹലത്തിനും ചിരിക്കും ഇടയാക്കിയ "കുട്ടനാട്ടും കോരയും" ആദ്യമെടുക്കാം. കുട്ടനാടെന്താണെന്നു ചോദിച്ചതിനുത്തരം സഭയിലാരും പറഞ്ഞില്ലെന്നു തോന്നുന്നു. കുട്ടനാടിലെ നകാരം നടയിലെ 'ന' ആണോ, മനയിലെ 'ന, ആണോ എന്നാരും എടുത്തു ചോദിച്ചെന്നും കാണുന്നില്ല. അതു മനയിലെ ന ആണെങ്കിൽ കുട്ടൻ–ആട് എന്നു് അപ്പേരു് വിഗ്രഹിക്കാം. കുട്ടനായ ആട് എന്ന അർത്ഥവും പറയാം. വാസ്തവത്തിൽ നടയിലെ നകാരം ചേർത്തു് അതാരും ഉച്ചരിച്ചു കേട്ടിട്ടില്ല. "കഡാരവൈയാകരണന്മാർ" ദന്ത്യനകാം, നടയിലെ ന, തന്നെ അതിൽ വേണം എന്നു ശഠിക്കും.

അത് കുട്ടവും നാട്ടും ചേർന്നുണ്ടായ സമസ്തപദമാണ്. കുട്ടത്തിനു തമിഴിൽ ആഴമെന്നർത്ഥം. അതുകൊണ്ടു ആഴമുള്ള നാട്ടു്, ആഴത്തിലുള്ള നാട്ടു് എന്നു കുട്ടനാടിനർത്ഥം പറയാം. മററു പല നിഷ്പത്തികളും ആകാം–കുട്ട–എന്ന സ്ത്രീയുടെ നാട്ടു്; കുട്ട എന്ന പാത്രമുള്ള നാട്ടു്, കുട്ടകം എന്ന ചെമ്പു പാത്രമുള്ള നാട്ടു്, കുട്ടവൻ എന്ന ആളിന്റെ നാട്ടു്, കുഷ്ഠമുള്ള നാട്ടു് ഘുഷ്ടം (ഘോഷിക്കപ്പെട്ടതു) ആയ നാട്ടു മുതലായ അർത്ഥങ്ങളുമാകാമല്ലൊ. എന്നാലും ആഴമുള്ള, ആഴത്തിലുള്ള നാടാണു കുട്ടനാടെന്നു പറയുന്നതായിരിക്കും ശരി. ആ അർത്ഥമാണു പണ്ടു പേരിട്ട ആളുദ്ദേശിച്ചതു് എന്നാണെന്റെ അഭിപ്രായം. നൈഘണ്ടുകന്മാർ മറുക്കുമോ?

ഒന്നാം ശതകത്തിലെ ഒരു ഗ്രീക്കു കൃതിയായ പെരിപ്ലസിൽ (periplus കാണുന്ന Cotonara കുട്ടനാടോ, പത്തനംതിട്ടയ്ക്കടുത്തുള്ള കൊററനാടോ മീനച്ചിലുള്ള കടനാടോ മറേറാ ആകാമെങ്കിലും, അതു കുട്ടനാടാണെന്നാണ് എന്റെ പ്രസിദ്ധീകൃതമായ നിഗമനം. കൊററനാട്ടുകാർക്കും മററും അതു സമ്മതമല്ലായിരിക്കാം. പമ്പയാറുവഴി ഗ്രീക്കു കപ്പലുകൾ കേറിച്ചെന്നു Cottonara–യിൽ നിന്നു വരുന്ന കുരുമുളകു കേററുന്നു എന്നു പെരിപ്ലസ് പറയുന്നു. അതുകൊണ്ടു കിഴക്കുള്ള പ്രദേശമായിരുന്നു, അല്ലെങ്കിൽ അതും ഉൾപ്പെട്ടതായിരുന്നു അന്നത്തെ കുട്ട–നാട്. ആക്കിഴക്കൻപ്രദേശവും കുട്ടനാടിലുൾപ്പെടുത്തിയാണു 1820–ാമാണ്ടിടയ്ക്കു ward സായിപ്പിന്റെ സർവ്വേ റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നതു്. അതു് ആഴത്തിലുള്ളതല്ലല്ലോ.

ഇനി നിയമസഭയിൽ സംസാരവിഷയമായ കോര എന്ന നസ്രാണി നാമധേയമെടുക്കാം. മിസ്റ്റർ കോര കുട്ടനാട്ടുകാരനാണല്ലൊ. പേർഷ്യായും നമ്മുടെ മലനാട്ടുമായി പണ്ടേ ബന്ധമുണ്ടായിരുന്നു. അതുകൊണ്ടു ചില പേർഷ്യൻപേരുകൾ "മലങ്കരനസ്രാണി"കൾക്കുണ്ടായി. (എറണാകുളം തന്നെ ഇരാനാരുടെ, പേർഷ്യരുടെ വ്യാപാരക്കളമോ നിവാസക്കളമോ ആയിരുന്നോ എന്നു മനസ്സിൽ ചോദ്യം ഉയരുന്നു) (Koresh) കോരെശ് എന്ന ഇരാനാരുടെ പേരു കോരേശനും, കോരേച്ചനും, കോര–അച്ചനും, കോരയും ആയി എന്നാണെന്റെ നിഗമനം.

കോരൻ എന്ന ഹിന്ദുനാമം കൊമരൻ, കുമരൻ, കുമാരൻ ആണല്ലൊ. കോരൻ–അച്ചൻ കോരച്ചൻ, കോരേച്ചൻ, ഇതിൽനിന്നു കോര ഉണ്ടായി എന്നും വരാം. കോരേച്ചൻ ഇന്നും പ്രയോഗത്തിലുണ്ടു്. തമിഴന്നു് കൊമരേശപിള്ള എന്നു പേരുണ്ടു്. അതു കോരേച്ചനായെന്നു തോന്നുന്നില്ല. Korah എന്നുതന്നെ യൂദനാമമുണ്ടു്. അതു നസ്രാണീയ കോരയായി എന്നും വരാം. ഒരു നൈഘണ്ടുകനും തിട്ടം പറവാൻ പാങ്ങില്ല. കോരപ്പുല്ലു്, കോരമീൻ, കോറപ്പാക്കു്, കോറാമൽമൽത്തുണി മുതലായവയോടു കോര എന്ന നസ്രാണിനാമത്തിനു ബന്ധമില്ല. കുമരൻ കുട്ടിയാണല്ലൊ. അതു നസ്രാണിക്കുട്ടിയുമാകാം. അങ്ങനെ കുമരൻ, കോരൻ, കോരേച്ചൻ, കോര എന്നാകരുതോ?

—0—

കൊടുത്തു പാസ്സു വാങ്ങിയിരിക്കണമെന്നേയുള്ളൂ.) മററു കാരണങ്ങളാൽ പാർലിമെൻറു് പിരിച്ചു വിടപ്പെട്ടില്ലെങ്കിൽ ഒരു തിരഞ്ഞെടുപ്പു് 4 വർഷത്തേയ്ക്കാണു്.

(യുക്തിവാദി)

—x—



Printed and Published by N. M. Abraham B. A, at the Malayala Manorama Press, Kottayam.